# THE CHURCH WEEKLY

വാല്യം 17 | 1963 മാർച്ച് 10 | ലക്കം 10


**THOUGHT FOR THE WEEK**

Here in the maddening maze of things,
When tossed by storm and flood,
To one fixed ground my spirit clings:
I know that God is good.
—John Greenleaf Whittier

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

മാർച്ച് 10 മ്ശറിയോഞായർ
17 ക്നനൈത്തോഞായർ
19 മാർ യൗസേഫിൻെറ മരണം
20 പകുതി നോമ്പ്; അബ്ഗർരാജാവിൻെറ ഓർമ്മ
24 ക്പപ്ലോഞായർ
25 വചനിപ്പ്
31 സമിയോഞായർ; കാതോലിക്കാ ദിനം.

## വരിസംഖ്യ


| | രൂ. | ന.പ. |
|---|---|---|
| ഒരുവർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി,
കോട്ടയം.


# രാജൻബാബു

ഞെട്ടിപ്പിക്കുന്ന ആകസ്മികതയോടുകൂടിയാണ് ഇൻഡ്യൻ ജനതയുടെ കണ്ണിലുണ്ണിയായ രാജൻബാബു നിര്യാതനായതു്. ഇൻഡ്യൻ റിപ്പബ്ളിക്കിൻെറ പ്രഥമ പ്രസിഡണ്ടു് എന്ന നിലയിലല്ല' രാജൻബാബു അവിസ്മരണീയ സ്ഥാനം ജനഹൃദയങ്ങളിൽ സമാർജ്ജിച്ചതു്. നാല്പതിൽപരം ദീർഘ വർഷങ്ങൾ മാതൃരാജ്യത്തിനുവേണ്ടിയും സ്വജനങ്ങൾക്കുവേണ്ടിയും ത്യാഗപൂർവം അദ്ദേഹം അനുഷ്ഠിച്ച സേവനങ്ങൾ അദ്ദേഹത്തിനു സ്വന്തം ജനങ്ങളുടെ ഹൃദയങ്ങളിൽ മായാത്ത സ്ഥാനം നേടിക്കൊടുത്തു.

രാജൻബാബു ഒരു പ്രസിദ്ധ അഭിഭാഷകനായിക്കഴിഞ്ഞതിൻെറ ശേഷമാണ് ഗാന്ധിജിയുടെകൂടെ സഹനസമരരംഗത്തേക്കു പ്രവേശിച്ചതു്. ധാരാളം പണവും സ്വാധീനവും സമാർജ്ജിച്ചുകൊണ്ടിരുന്ന ഒരു സ്ഥാനം ഉപേക്ഷിച്ചശേഷം, ബ്രിട്ടീഷ് സാമ്രാജ്യശക്തിയുടെ അധികാരപദവികൾ അത്യുച്ചകോടിയിൽ നിന്ന ഒരു കാലത്തു് സ്വാതന്ത്ര്യസമരം നടത്താൻ ഇറങ്ങുന്നതു് ലഘുവായ ഒരു ത്യാഗമായിരുന്നില്ല. ബ്രിട്ടീഷുകാർ ഇൻഡ്യ വിട്ടുപോകുമെന്നോ, കരുത്തരായ മോട്ടിലാൽ നെഹ്രുവും സി. ആർ. ദാസുമെല്ലാം മുന്നണിയിൽനിന്നു പടവെട്ടിയപ്പോൾ, കോൺഗ്രസ്സിൻെറ ഏററവും ഉത്തരവാദിത്തമുള്ള സ്ഥാനങ്ങൾ വഹിക്കുവാൻ താൻ ക്ഷണിക്കപ്പെടുമെന്നോ, ഏററവുമുപരിയായി സ്വതന്ത്രഭാരതത്തിൻെറ പ്രഥമ ചക്രവർത്തിയായി താൻ അഭിഷേകം ചെയ്യപ്പെടുമെന്നോ അദ്ദേഹം സ്വപ്നം കണ്ടിരുന്നില്ല. ത്യാഗത്തിൻെറയും സേവനത്തിൻെറയും കാരാഗൃഹവാസങ്ങളുടെയും മർദ്ദനങ്ങളുടെയും തിരമാലകളിലേക്കു് അദ്ദേഹം ഇറങ്ങിച്ചെല്ലുകയായിരുന്നു.

ഗാന്ധിജിയുടെ സഹപ്രവർത്തകരിൽ ഗാന്ധിയൻ ആദർശങ്ങളെ ഏററവുമധികം വിലമതിക്കുകയും, പ്രായോഗിക ജീവിതത്തിൽ അവ അനുഷ്ഠിക്കുകയും ചെയ്ത ഗാന്ധിഭക്തനായിരുന്നു രാജൻബാബു. അദ്ദേഹം ഗാന്ധിജിയുടെ സഹപ്രവർത്തകനായതു് ചമ്പാരൻ കർഷകസത്യഗ്രഹസംരംഭം മുതലാണ്. അതു് 1917-ൽ ആയിരുന്നു. 1921-ൽ അദ്ദേഹം ഗാന്ധിജി നേതൃത്വം നൽകിയ നിസ്സഹകരണപ്രസ്ഥാനത്തിൽചേർന്നു. പിന്നീടു് അദ്ദേഹം പൊതു രാജ്യസേവനത്തിൽ നിന്നു് പിന്മാറിയ നിമിഷങ്ങൾ ഇല്ലായിരുന്നു. 78 വയസ്സു പൂർത്തിയാക്കിയശേഷം നിര്യാതനായ സമയംവരെ അദ്ദേഹം രാജ്യസേവനം നടത്തി. പത്തു കൊല്ലം ഇൻഡ്യൻ പ്രസിഡണ്ടായിരുന്നശേഷം, കൊട്ടാരത്തിൽ നിന്നു് സദാക്കത്തു് ആശ്രമത്തിലേക്കാണ് അദ്ദേഹം പോയതു്. വീണ്ടും സേവനജീവിതം തുടരുകയായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം.

ഇൻഡ്യൻ പ്രസിഡണ്ടുസ്ഥാനം ഒരലങ്കാരപദവി മാത്രമാണെന്നു് ഒരു തെററിദ്ധാരണയുണ്ടു്. വാസ്തവത്തിൽ ഭരണപരമായ വലിയ അധികാരങ്ങൾ നിക്ഷിപ്തമായ ഒരു സ്ഥാനമാണതു്. സാധാരണഗതിയിൽ അധികാരങ്ങൾ പ്രയോഗിക്കുന്നതു് പ്രധാനമന്ത്രിയും മന്ത്രിസഭയുമാണ്. എന്നാൽ ഗുരുതരമായ പ്രതിസന്ധിഘട്ടങ്ങളിൽ അധികാരവും ഭരണവും നടത്തേണ്ടതു് പ്രസിഡണ്ടാണ്. ആ ഉത്തരവാദിത്വവും മഹനീയമായ പദവിയും തികച്ചും മനസ്സിലാക്കി, വിവേകപൂർവ്വമായ ഉപദേശങ്ങൾ അദ്ദേഹം സഹപ്ര

...ർത്തകർക്ക് നൽകിക്കൊണ്ടിരുന്നു

ലളിതവും ത്യാഗസുന്ദരവുമായ ജീവിതംകൊണ്ട് രാജൻബാബു ധന്യനായിരുന്നു. പുരാണഭാരതത്തിലെ മഹർഷിവര്യന്മാരെയാണ് അദ്ദേഹം കൂടുതൽ അനുസ്മരിപ്പിച്ചത്. അധികാരവും, പദവിയും സേവനത്തിനുവേണ്ടിയുള്ളതാണെന്നും, ഈശ്വരദത്തമാണെന്നും അദ്ദേഹം വിശ്വസിച്ചു. ഒരു യഥാർത്ഥ ഹിന്ദുമതഭക്തനായി അദ്ദേഹം ജീവിച്ചു. അതിലെ വേദസാരോപദേശങ്ങൾ അദ്ദേഹം അഭംഗം അനുഷ്ഠിച്ച്, ഇൻഡ്യൻ ഭരണകൂടത്തിൽ ജനാധിപത്യപരമായ മഹനീയ പാരമ്പര്യങ്ങൾക്ക് അദ്ദേഹം അടിസ്ഥാനമിട്ടു. വിശിഷ്ടമായ ഇൻഡ്യൻ ഭരണഘടന രൂപവൽക്കരിക്കാൻ സംഘടിപ്പിക്കപ്പെട്ട കോൺസ്റ്റിറ്റുവെൻറ് അസംബ്ളിയുടെ പ്രസിഡണ്ടായിരുന്നു അദ്ദേഹം. കോൺഗ്രസ് പ്രസിഡണ്ടുപദം ഒന്നിലധികം പ്രാവശ്യം അദ്ദേഹം വഹിച്ചു.

1947 മുതൽ 1950 വരെ ഭരണഘടനാനിർമ്മാണം നടന്നുകൊണ്ടിരുന്നയവസരത്തിലും, ബ്രിട്ടീഷുകാർ അധികാരകൈമാററം നടത്തിയിരുന്നു. അന്നു ഗവർണർ ജനറൽസ്ഥാനം വഹിച്ചിരുന്നതു രാജാജിയായിരുന്നല്ലോ. ഗാന്ധിജിയുണ്ടായിരുന്നപ്പോൾ സംഘടിപ്പിച്ച അന്നത്തെ മന്ത്രിസഭയിൽ, രാജൻബാബു ഭക്ഷ്യമന്ത്രിയായിരുന്നു.

പ്രസിഡണ്ടുസ്ഥാനത്തുനിന്നിറങ്ങി സദാക്കത്ത് ആശ്രമത്തിൽ വസിച്ചിരുന്ന കാലത്ത് അദ്ദേഹം അനാരോഗ്യവാനായിരുന്നു. എങ്കിലും അദ്ദേഹത്തിൻെറ നിര്യാണം ആസന്നമായിരുന്നുയെന്നുള്ള സൂചനകൾ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ പെട്ടെന്നുള്ള വേർപാട് ഇൻഡ്യക്കും പ്രധാനമന്ത്രിക്കും വമ്പിച്ച നഷ്ടമാണുണ്ടാക്കിയിരിക്കുന്നത്. ഗാന്ധിജിയുടെകൂടെ പ്രവർത്തിച്ച പ്രമുഖ പ്രവർത്തകരിൽ രാജാജിയും ശ്രീ. നെഹ്റുവും അബ്ദുൾഗാഫർഖാനുമാണ് ഇനിയും അവശേഷിച്ചിട്ടുള്ളതെന്നു തോന്നുന്നു. ആ പ്രശസ്ത നേതൃനിരയിൽനിന്നു മഹാവ്യക്തികൾ നമ്മെ വിട്ടുപിരിയുന്ന സംഭവങ്ങൾ മർമ്മഭേദകമാണ്. രാജൻബാബുവിന് നിത്യശാന്തി നേരുകയും, അദ്ദേഹത്തിൻെറ മാതൃകാജീവിതം ഇൻഡ്യൻജനതയ്ക്കു പ്രചോദനം നൽകട്ടെയെന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

# ആംഗ്ലിക്കൻ-മെതഡിസ്റ്റ് സഭകളുടെ ഐക്യത്തിനു രണ്ടു ഘട്ടപദ്ധതി

ആംഗ്ലിക്കൻ സഭയും മെതഡിസ്റ്റ് സഭയും തമ്മിൽ രണ്ടു നൂററാണ്ടിലധികം കാലമായി നിലനിന്നുപോരുന്ന ഭിന്നതകൾ അവസാനിപ്പിച്ച് ഈ സഭകളുടെ ഐക്യം രണ്ടു ഘട്ടങ്ങളിലായി നടപ്പാക്കുന്നതിനുള്ള ഒരു പദ്ധതി ആവിഷ്ക്കരിക്കപ്പെട്ടിരിക്കുന്നു.

കഴിഞ്ഞ എട്ടു വർഷക്കാലമായി ഇരു സഭാവിഭാഗങ്ങളിലെയും പ്രമുഖ നേതാക്കന്മാർ ചേർന്ന് നടത്തിവന്നിരുന്ന ഐക്യസംഭാഷണങ്ങൾ സംബന്ധിച്ച് പ്രസിദ്ധീകൃതമായ റിപ്പോർട്ടിലാണ് ഈ വസ്തുത വെളിപ്പെടുത്തിയിരിക്കുന്നത്. ആംഗ്ലിക്കൻസഭയും മെതഡിസ്റ്റ് സഭയും തമ്മിൽ "പൂർണ്ണ സംസർഗ്ഗം" (Full Communion) 1965-ൽ നടക്കും.

മെതഡിസ്റ്റ് സഭയ്ക്കുകൂടി ബിഷപ്പന്മാരെ വാഴിക്കുക, വൈദികർ മാത്രം വി. കുർബാന അനുഷ്ഠിക്കുക, ഇരുവിഭാഗങ്ങളുടെയും പട്ടത്വം പരസ്പരം അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്യുക എന്നീ കാര്യങ്ങൾ പ്രഥമഘട്ടത്തിലും പൂർണ്ണമായ സംയോജനം രണ്ടാംഘട്ടത്തിലും നടപ്പിലാക്കുക എന്നതാണ് ഇപ്പോഴത്തെ പദ്ധതി.

മെതഡിസ്റ്റ് സഭയ്ക്കു ബിഷപ്പുമാർ ഉണ്ടായിരിക്കണമെന്നുള്ള നിർദ്ദേശം വിപ്ളവാത്മകമായ ഒന്നാണ്. കാരണം ആംഗ്ലിക്കൻസഭ സ്വീകരിച്ചിരിക്കുന്ന എപ്പിസ്കോപ്പൽ സമ്പ്രദായത്തോടുള്ള എതിർപ്പുമൂലമാണ് 1744-ൽ ജോൺ വെസ്ളി പ്രസ്തുത സഭയിൽനിന്നും പുറത്തുപോയി മെതഡിസ്റ്റ് സഭ സ്ഥാപിച്ചതെന്നുള്ളതാണ്.

ആംഗ്ലിക്കൻ—മെതഡിസ്റ്റ് സഭകളുടെ ഐക്യത്തിനുള്ള സംഭാഷണങ്ങൾ ഔദ്യോഗികമായി ആരംഭിച്ചത് 1956-ൽ ആയിരുന്നു എന്നത് പ്രസ്താവയോഗ്യമത്രേ.

ഐക്യത്തിനുവേണ്ടിയുള്ള അവസാനപദ്ധതി അംഗീകരിച്ചുകൊണ്ടുള്ള പ്രമാണത്തിൽ, മെതഡിസ്റ്റ് കോൺഫറൻസ് ചെയർമാനായിരുന്ന ഡോ. ഹാരോൾഡ് റോബർട്ട്സും മററ് എട്ടു പ്രമുഖ മെതഡിസ്റ്റ് സഭാംഗങ്ങളും, ഓക്സ്ഫോർഡിലെ ബിഷപ്പുതിരുമേനിയും പതിനൊന്ന് പ്രമുഖ ആംഗ്ലിക്കൻ സഭാംഗങ്ങളും ഒപ്പുവച്ചിട്ടുണ്ട്.

ആംഗ്ലിക്കൻ—മെതഡിസ്റ്റ് സഭകളുടെ ചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണ് ഐക്യത്തിനുവേണ്ടിയുള്ള ഒരു ഔദ്യോഗികസംഭാഷണം നടന്നതെന്ന് ഓക്സ്ഫോർഡ് ബിഷപ്പ് എച്ച്. ജെ. കാർപ്പെൻറർ തിരുമേനി പ്രസ്താവിക്കുകയുണ്ടായി. പദ്ധതിയുടെ പ്രഥമഘട്ടം പൂർത്തിയാക്കി പൂർണ്ണ ഐക്യം സാധിക്കുന്നതിന് പത്തുമുതൽ മുപ്പതു വരെ വർഷം വേണ്ടിവരുമെന്നും തിരുമേനി പറഞ്ഞു.

---

## അഹിംസയിൽക്കൂടി പ്രതിരോധം

ചൈനയുടെ ആക്രമണത്തിനെതിരായി പ്രതിരോധം സംഘടിപ്പിക്കുവാൻ ഗാന്ധിജി സമ്മതിക്കുമായിരുന്നോ എന്ന് സാധാരണയായി ഉണ്ടാകാറുള്ള ചോദ്യത്തിന് ഗാന്ധിജിക്കു മാത്രമേ ഒരു മറുപടി പറയാൻ കഴിയുമായിരുന്നുള്ളു എന്ന് ശ്രീ. യു. എൻ. ധേബാർ പ്രസ്താവിച്ചു. എന്നാൽ ഗാന്ധിജിയെ അറിഞ്ഞിട്ടുള്ള ഒരാൾക്ക്, അദ്ദേഹം ആക്രമണത്തിന് കീഴടങ്ങുമായിരുന്നില്ല എന്നു പറയുവാൻ യാതൊരു മടിയും ഉണ്ടായിരിക്കയില്ലെന്ന് അദ്ദേഹം തുടർന്നു പറഞ്ഞു.

ഇന്ത്യാഗവണ്മെൻറ് ആസൂത്രണം ചെയ്തിട്ടുള്ള ഗാന്ധിതത്വപ്രചാര പദ്ധതി സംബന്ധിച്ച് അണ്ണാമല യൂണിവേഴ്സിററിയിൽ നടത്തുന്ന മൂന്നു പ്രസംഗപരമ്പരകളുടെ ആദ്യത്തെ പ്രസംഗം ചെയ്യുകയായിരുന്നു അദ്ദേഹം.

അഹിംസയിൽക്കൂടി ശക്തമായ പ്രതിരോധം കെട്ടിപ്പടുക്കുവാൻ സാധിക്കുമെന്നും ഇന്ത്യക്കും അതുപോലെതന്നെ ലോകത്തിനും അഹിംസ അത്യന്താപേക്ഷിതമാണെന്നും മഹാത്മജിയുടെ വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് ശ്രീ. ധേബാർ സമർത്ഥിച്ചു.

# ഡോക്ടർ വില്യം ഹാർവി

വില്യം ഹാർവി ഇംഗ്ലണ്ടിൽ എസെക്സ് എന്ന ഒരു ഗ്രാമപ്രദേശത്ത് 1578-ൽ ജാതനായി. ശാസ്ത്രലോകത്ത് ചിരപ്രതിഷ്ഠിതനായ ഹാർവി ചെറുപ്പത്തിൽ തികഞ്ഞ ഒരു കലാരസികനായിരുന്നു. അദ്ദേഹം കലാലയത്തിൽ ഒരു കലാവിദ്യാർത്ഥിയായിട്ടാണ് പ്രവേശിച്ചത്. അതായിരുന്നു അദ്ദേഹത്തിന്റെ ബാല്യം മുതലേയുള്ള ജീവിതാഭിലാഷം. പക്ഷേ, കലാലയവിദ്യാഭ്യാസത്തോടൊപ്പം ഒരു ഡോക്ടറാകുവാനും ലോകസേവനം ചെയ്യുവാനും ഉള്ള അഭിലാഷം അദ്ദേഹത്തെ ഭരിച്ചുകൊണ്ടിരുന്നു.

ഇററലിയിലെ പാഡ്വാ സർവ്വകലാശാല ശാസ്ത്രവിഷയകമായി അക്കാലത്ത് പ്രസിദ്ധിയാർജ്ജിച്ചിരുന്നു. സുപ്രസിദ്ധ ശാസ്ത്രജ്ഞനായ ഗലീലിയോയും, ഫാബ്രിക്കസും ആയിരുന്നു പാഡ്വായിലെ രണ്ടു പ്രസിദ്ധ അദ്ധ്യാപകന്മാർ. കണക്ക്, വാനശാസ്ത്രം, വൈദ്യശാസ്ത്രം എന്നീ വിഷയങ്ങൾക്ക് പാഡ്വാ സർവ്വകലാശാല അന്നു വിശ്വവിഖ്യാതമായി തീർന്നത് ഈ മഹാന്മാരുടെ പരിശ്രമഫലമായിട്ടത്രെ. ഫാബ്രിക്കസ് ഹാർവിയുടെ ശാസ്ത്രീയാഭിരുചി ആ യുവാവുമായി ഇടപഴകി അധികം താമസിയാതെ തന്നെ മനസ്സിലാക്കി. ഹാർവിയുടെ പിൽക്കാല കണ്ടുപിടിത്തങ്ങൾക്ക് വഴിതെളിച്ച ഫാബ്രിക്കസ് അഭിനന്ദനീയനാണ്. ഹാർവിയെ സ്മരിക്കുന്നവർക്ക് അദ്ദേഹത്തിന്റെ ജീവിതവീഥിയിൽ പ്രകാശം പരത്തിയ ആദർശയോഗ്യനായ ആ അദ്ധ്യാപകനെ ഒരിക്കലും വിസ്മരിക്കുക സാദ്ധ്യമല്ല.

## ഹൃദയവാൽവ്

ഫാബ്രിക്കസിനുതന്നെ അജ്ഞാതമായിരുന്ന പല രഹസ്യങ്ങളിലേക്ക് ഹാർവിയുടെ ചിന്ത തിരിഞ്ഞു. രക്തനാഡികളിൽക്കൂടിയുള്ള രക്തപ്രവാഹത്തെപ്പററിയോ, ഹൃദയത്തിന്റെ അന്തർഭാഗത്തുള്ള 'വാൽവ്'കളെപ്പററിയോ ശരിയായ ജ്ഞാനം ഇല്ലാതെയിരുന്ന ഫാബ്രിക്കസ് ഹാർവിയുടെ പല പരീക്ഷണങ്ങളിൽ നിന്നും അഭിപ്രായങ്ങളിൽ നിന്നും വളരെ അധികം പഠിച്ചിട്ടുണ്ട്. അക്കാരണത്താൽ ഹാർവിയും ഫാബ്രിക്കസുമായുള്ള സ്നേഹബന്ധം ഗുരുശിഷ്യ ബന്ധത്തിനുമപ്പുറമായി വളർന്നു കഴിഞ്ഞിരുന്നു. എന്താണ് ഹൃദയാന്തർഭാഗത്തെ 'വാൽവു'കളുടെ പ്രവർത്തനം? രക്തചംക്രമണം എങ്ങനെ സാധിക്കുന്നു? എങ്ങനെ ഹൃദയസ്പന്ദനമുണ്ടാകുന്നു? ഇങ്ങനെയുള്ള പല ചോദ്യങ്ങൾക്ക് ഉത്തരം ലഭിക്കാതെയിരുന്ന ഫാബ്രിക്കസ് ഹാർവിയുടെ പല നിരീക്ഷണങ്ങളിൽ നിന്നും മനുഷ്യശരീരത്തിൽ നടക്കുന്ന ഈ അത്ഭുതകൃത്യങ്ങളെപ്പററി അധികമായി പഠിച്ചു.

## ജീവിതരംഗത്തേക്ക്

പഠനാനന്തരം ഇംഗ്ലണ്ടിൽ തിരികെ എത്തിയശേഷം ഡോക്ടർ ഹാർവി സെൻറ് ബർത്തലോമിയസ് ഹോസ്പിററലിലെ പ്രധാന ഭിഷഗ്വരനായി ജോലിയിൽ പ്രവേശിച്ചു. പിന്നീട് അദ്ദേഹം ചാറൽസ് ഒന്നാമൻ രാജാവിന്റെ പ്രധാന ഡോക്ടറായിരുന്നു. രക്തചംക്രമണ സിദ്ധാന്തം ആദ്യമായി ഹാർവി വെളിപ്പെടുത്തുന്നത് കലാലയ വിദ്യാർത്ഥികൾക്കുള്ള ഒരു പ്രസംഗമദ്ധ്യേയാണ്. അദ്ദേഹത്തിന്റെ രക്തചംക്രമണസിദ്ധാന്തം തികച്ചും ലളിതമാണ്. വളരെ അധികം ക്രിയകൾക്കു വിധേയമായിക്കൊണ്ടിരിക്കുന്ന രക്തചംക്രമണം എത്ര അയത്നലളിതമായിട്ടാണ് ഡോക്ടർ ഹാർവി വിവരിക്കുന്നത്. ആ സിദ്ധാന്തം ഇങ്ങനെ സംഗ്രഹിക്കാം.

## പ്രതികൂലങ്ങളുടെ നടുവിൽ

ഹൃദയത്തിൽ വന്നുചേരുന്ന രക്തത്തെ ഹൃദയം നീലിനികളിൽക്കൂടി ശ്വാസാശയത്തിലേക്കു മർദ്ദം ചെലുത്തി അയയ്ക്കുകയും അവിടെ ശ്വാസവായുവിൽ ശുദ്ധി ചെയ്ത രക്തം ഹൃദയത്തിൽ തിരികെ വരികയും ലോഹിനികളിൽക്കൂടി ശരീരത്തിന്റെ നാനാഭാഗത്തേക്ക് അയയ്ക്കുകയും ചെയ്യുന്നു.

എന്നാൽ ഡോക്ടർ ഹാർവി ഈ തത്വം കണ്ടുപിടിച്ച് പന്ത്രണ്ടു വർഷങ്ങൾ കഴിഞ്ഞശേഷമാണ് ലോകത്തിന്റെമുമ്പിൽ പ്രഖ്യാപിച്ചത്. ആ പന്ത്രണ്ടു വർഷങ്ങൾ ഹാർവി ഈ സിന്താന്തം ശരിയോ എന്ന് അവഗാഢമായി വിചിന്തനം ചെയ്യുകയായിരുന്നു. ഏതാനും വർഷങ്ങൾക്കുശേഷം 72 പേജുകൾ ഉള്ള 'രക്തചംക്രമണത്തെപ്പററി' (On the Circulation of the Blood) എന്ന പുസ്തകം അദ്ദേഹം ജർമ്മനിയിൽ ഫ്രാങ്ക്ഫർട്ടിൽനിന്നും പ്രസിദ്ധീകരിച്ചു. പക്ഷേ, വൈദ്യശാസ്ത്രത്തിലെ ഈ സമുൽകൃഷ്ടപ്രസിദ്ധീകരണം അന്നു സ്വീകരിക്കുവാൻ ആളുകൾ ഉണ്ടായില്ല. സംസ്കാരസമ്പന്നരെന്നു കരുതിയിരുന്ന ജനത അദ്ദേഹത്തെ ചോദ്യം ചെയ്തു. ഒരു ദുർമ്മന്ത്രവാദിയായിപ്പോലും ജനങ്ങൾ അദ്ദേഹത്തെ ചിത്രീകരിച്ചു. ക്രമേണ അവർ അദ്ദേഹത്തെ വെറുത്തു. വൈദ്യശാസ്ത്രത്തിൽ അന്നുവരെ അദ്വിതീയനെന്നു കരുതിയിരുന്ന ഹാർവിയുടെ ആസ്പത്രിയിൽ ജനങ്ങൾ കുറഞ്ഞു തുടങ്ങി. എന്തിനേറെ; അധികകാലം വേണ്ടിവന്നില്ല. ഹാർവിയുടെ വൈദ്യസേവനത്തിൽ ജനങ്ങൾക്കു വിശ്വാസം ഇല്ലാതെയായി. ഹാർവി വൈദ്യസേവനം നിർത്തിവയ്ക്കേണ്ടിവന്നു.

ഹാർവി ഒരു സാധാരണ മനുഷ്യനായിരുന്നില്ല. ഏതു പ്രാതികൂല്യങ്ങളെയും അഭിമുഖീകരിക്കുവാൻ അദ്ദേഹം സന്നദ്ധനായിരുന്നു. എല്ലാ പ്രാതികൂല്യങ്ങൾക്കും നേരെ ഗംഭീരമായ നിശ്ശബ്ദത പാലിക്കുകയായിരുന്നു അദ്ദേഹം. പക്ഷേ, തെല്ലും ഭഗ്നാശനായില്ല. പുതിയ പുതിയ രംഗങ്ങളിലേക്ക് അദ്ദേഹം സത്യാന്വേഷണം തുടർന്നു കൊണ്ടിരുന്നു. എങ്ങനെയാണു മൃഗങ്ങളും മനുഷ്യരും ജനിക്കുന്നതെന്ന് അദ്ദേഹം ആലോചിച്ചു. ഈ വിഷയത്തെ ആസ്പദമാക്കി അദ്ദേഹം ഒരു പുസ്തകംകൂടി രചിച്ചു. കാലക്രമത്തിൽ അജ്ഞരായ ജനങ്ങൾ ഹാർവിയുടെ കണ്ടുപിടുത്തങ്ങളെയും സിന്താദ്ധങ്ങളെയും അഭിനന്ദിക്കുവാൻ തുടങ്ങി. 80—ാമത്തെ വയസ്സിൽ ഹാർവി നിത്യനിദ്രകൊള്ളുമ്പോൾ, ലോകത്തിന്റെ നാനാഭാഗത്തും അദ്ദേഹത്തിന് അനേകം ആരാധകന്മാർ ഉണ്ടായിരുന്നു. മരണശേഷം മൃതശരീരം ഇംഗ്ലണ്ടിൽ

...ം 50 മൈൽ ദൂരെയുള്ള ഹെമ്പ്സ്റ്റെഡിലെ കുടുംബക്കല്ലറയിൽ അടക്കം ചെയ്യുവാൻ ഇംഗ്ളണ്ടിൽ നിന്നും കൊണ്ടുപോകുമ്പോൾ, ഇംഗ്ലണ്ടിലെ സുപ്രസിദ്ധരായ ഭിഷഗ്വരന്മാർ ആ മൃതശരീരം വഹിക്കുന്ന മഞ്ചത്തെ അനുഗമിച്ചു.

### സ്മാരക സ്തംഭം

ഹാർവിയുടെ മൃതശരീരം ഹെമ്സ്റ്റെഡിലെ ഗ്രാമീണ ദേവാലയത്തിന്റെ സെമിറററിയിൽ അന്ത്യവിശ്രമം കൊള്ളുന്നു. ഒന്നു രണ്ടു നൂററാണ്ടുകൾ കഴിഞ്ഞു് (19—ാം നൂററാണ്ടിന്റെ അവസാന കാലത്തോടടുത്തു) ഒരു വലിയ ഭൂമി കുലുക്കം ഹെമ്സ്റ്റെഡിൽ അനുഭവപ്പെട്ടു. ആ ഭീകര രാത്രിയിൽ ഹെമ്സ്റ്റെഡിലെ ഗ്രാമദേവാലയത്തിന്റെ മണിഗോപുരം അടന്നു നിലംപതിച്ചു. അതോടുകൂടി ഹെമ്പ്സ്റ്റെഡ് ഗ്രാമാന്തരങ്ങളിൽ മാറെറാലിക്കൊണ്ടിരുന്ന മണിനാദവും നിലച്ചു. ഏറെത്താമസിയാതെ പൊളിഞ്ഞുവീണ മണിഗോപുരം പുനഃസ്ഥാപിക്കുവാൻ ജനങ്ങൾ പരിശ്രമമാരംഭിച്ചു. ഡോ. ഹാർവിയുടെമരണത്തിന്റെ മുന്നൂറാമതു ചരമവാർഷികം ഇംഗ്ലണ്ടിലെ ജനങ്ങൾ കൊണ്ടാടി. അതോടുകൂടി ഒരു പുതിയ ചിന്താഗതി ഉദയം ചെയ്തു. ഹാർവിക്കു് ഒരു സ്മാരകസ്തംഭം ഉണ്ടാകണം. ജനങ്ങൾ ചിന്തിച്ചു. 1831—ൽ സ്ഥാപിതമായ ഹാർവിയൻ സൊസൈററി ഹെമ്സ്റ്റെഡ് ദേവാലയവും സെമിറററിയും നന്നാക്കുവാൻ ആരംഭിച്ചു. അവർഹാർവിയുടെ ചിരന്തനസ്മാരകമായി ഒരുമനോഹര മണിമാളിക പണിതുയർത്തുവാൻ തീരുമാനിച്ചു.ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വൈദ്യവിദഗ്ദ്ധന്മാർ സാമ്പത്തികസഹായം ചെയ്യുവാൻ തുടങ്ങി.

ഇന്നു് ഹെമ്സ്റ്റെഡ് ഗ്രാമദേവാലയത്തിന്റെ മണിഗോപുരവും സെമിറററിയും മനോഹരമായി പുതുക്കി പണിതിരിക്കുകയാണു്. ആ മണിഗോപുരത്തിൽനിന്നും സംഗീതാത്മകമായ ഘണ്ടാനാദം ഗ്രാമാന്തരങ്ങളിൽ വീണ്ടും മാറെറാലിക്കൊള്ളുന്നു. വൈദ്യശാസ്ത്ര വിശാരദന്മാരും, ആധുനികശാസ്ത്രീയ നേട്ടങ്ങളെ മാനിക്കുന്നവരുമായ അനേകായിരം ജനങ്ങൾ ലോകത്തിന്റെ നാനാഭാഗത്തുനിന്നും ഇംഗ്ലണ്ടിലെ ആ ഗ്രാമപ്രദേശത്തേക്കു് യാത്ര തിരിച്ചിരിക്കുകയാണു്. ലോകം എന്നെന്നും മാനിക്കുന്ന ആ പുണ്യാത്മാവിന്റെ സ്മാരകസ്തംഭത്തിന്റെ പ്രതിഷ്ഠാകർമ്മത്തിനു് ആളുകൾ ലോകത്തിന്റെ അഞ്ചു് വൻകരകളിലും ആർത്തിയോടെ കാത്തിരിക്കുന്നു.

—ഗൃഹദീപം

---

# അമ്പതുനോമ്പും വ്രതാനുഷ്ഠാനവും

"ജ്ഞാനനിക്ഷേപം" 1963 മാർച്ചു് ലക്കത്തിലെ മുഖപ്രസംഗത്തിലിങ്ങനെ പറയുന്നു:

നോമ്പിനു മുമ്പുള്ള ഞായറാഴ്ചത്തേക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള അപേക്ഷയും ലേഖനഭാഗവും സ്നേഹത്തെക്കുറിച്ചുള്ളതും സുവിശേഷഭാഗം സ്നേഹത്തിന്റെ ഒരു പ്രായോഗികപ്രവൃത്തിയുടെ വിവരണവുമാണു്. നോമ്പിന്റെ ദിവസങ്ങളിൽ പ്രത്യേകമായി നമ്മിൽ വളർത്തിക്കൊണ്ടു വരേണ്ട ഒരു സുകൃതമാണു് സ്നേഹം എന്നു് ഇതു നമ്മെ ഓർമ്മിപ്പിക്കുന്നു. സർ കെന്നത്തു ക്ലാർക്കു് എഴുതിയ Landscape into Art എന്ന പുസ്തകത്തിൽ ഒരു കലാകാരൻ സാധാരണമായ ഒരു പ്രകൃതി ദൃശ്യത്തെ മനോഹരമായ വിധത്തിൽ ചിത്രീകരിച്ചതു് വിവരിക്കുന്നുണ്ടു്. ദൃശ്യത്തോടുള്ള കലാകാരന്റെ സ്നേഹം മൂലം ഉളവാകുന്ന ആഹ്ളാദത്തെ ദൃശ്യത്തിനു് ഒരു പുതുമനൽകി തന്റെ ചിത്രത്തിലേക്കു് ആവിഷ്ക്കരിക്കുകയും, ആ ചിത്രം കാണുന്നയാൾ കലാകാരന്റെ ആഹ്ളാദത്തിൽ പങ്കാളിയായിത്തീരുകയും ചെയ്യുന്നു— എന്നിങ്ങനെയാണു സ്നേഹത്തിന്റെ പ്രവർത്തനത്തെയും ഫലത്തെയും അദ്ദേഹം വിവരിച്ചിട്ടുള്ളതു്. നാം അന്യോന്യം സ്നേഹിക്കണം എന്നു നമ്മുടെ കർത്താവു് ആവശ്യപ്പെട്ടപ്പോൾ ഇപ്രകാരമുള്ള സ്നേഹമാണു് നമ്മിൽനിന്നും പ്രതീക്ഷിക്കുന്നതു്. അവന്റെ ദാനമായി നമ്മിലുള്ള സ്നേഹം സാധാരണ മനുഷ്യരെ അവർ ഇപ്പോൾ എങ്ങനെയിരിക്കുന്നു എന്നു മാത്രം കാണുകയല്ല; അവർ എന്തായിത്തീരുന്നതിനുദ്ദേശിക്കപ്പെട്ടിരിക്കുന്നു എന്നു പ്രധാനമായി കാണണം. കർത്താവിന്റെ സ്നേഹം മത്തായിയെയും സഖായിയെയും മഗ്ദലനമറിയയെയും കണ്ടതു് അങ്ങനെയാണു്. തന്റെ സ്നേഹം മുഖാന്തിരം അവൻ അവരെ പുതുസൃഷ്ടികളാക്കിത്തീർത്തു. നമ്മിലുള്ള ക്രിസ്തുവിന്റെ സ്നേഹം സകലമനുഷ്യരെയും—നാം ഇഷ്ടപ്പെടുന്നവരെ മാത്രമല്ല—പുതുസൃഷ്ടികളാക്കിത്തീർക്കുന്ന ദൈവത്തിന്റെ പ്രവൃത്തിയിൽ ഭാഗഭാക്കുകളാകുവാൻ നമ്മെ പ്രാപ്തിപ്പെടുത്തണം.

"സ്നേഹത്തിൽ സത്യം സംസാരിച്ചുകൊണ്ടു ക്രിസ്തു എന്ന തലയോളം സകലത്തിലും വളരുവാൻ ഇടയാകും. ശരീരം മുഴുവനും യുക്തമായി ചേർന്നും ഏകീഭവിച്ചും ഓരോ അംഗത്തിന്റെ അതതു വ്യാപാരത്തിനു് ഒത്തവണ്ണം ഉതവി ലഭിപ്പാനുള്ള ഏതു സന്ധിയാലും സ്നേഹത്തിലുള്ള വർദ്ധനക്കായി അവനിൽ നിന്നു വളർച്ച പ്രാപിക്കുന്നു." (എഫെ. 4. 15, 16) സ്നേഹം കെട്ടുപണി ചെയ്യുന്നതാണു്; എന്നാൽ സ്നേഹമില്ലായ്മ വിനാശഹേതുകവുമാണു്. കത്തിച്ച തീപ്പെട്ടിക്കോൽ വയ്ക്കോലിൽ ഇട്ടാൽ തീപിടുത്തം ഉണ്ടാകുന്നതു് എപ്രകാരം സ്വാഭാവികമായിരിക്കുന്നുവോ അപ്രകാരംതന്നെ ഒരു മനുഷ്യനെ ചതിക്കുകയോ അവഗണിക്കുകയോ അധഃപതിപ്പിക്കുകയോ ചെയ്യുന്നതു് അവനിൽ വിദ്വേഷം ഉളവാക്കുമെന്നുള്ളതും സ്വാഭാവികമാണു്. അങ്ങനെയുള്ള നിലയിൽ സഹോദരനെ ആക്കിത്തീർക്കുന്നവൻ, അവനോടു ചെയ്ത ആദ്യദ്രോഹത്തെക്കാൾ കൂടുതലായി അവന്റെ ആത്മികാധഃപതനത്തിനു മുഖാന്തിരക്കാരനായ പരീക്ഷകനും കൂടെയായി മാറുകയാണു് എന്നത്രേ പണ്ഡിതനായ സി. എസ്സ്. ലൂയിസ് അഭിപ്രായപ്പെട്ടിരിക്കുന്നതു്.

അനുതാപത്തിനും ദൈവത്തിങ്കലേക്കു തിരിയുന്നതിനുമുള്ള അവസരമാണല്ലോ നോമ്പു്. 'എന്നെ സ്നേഹിച്ചു എനിക്കുവേണ്ടിതന്നെത്താൻ ഏല്പിച്ചുതന്ന' ദൈവപുത്രന്റെ യാഗത്തെക്കുറിച്ചു് ഈ ദിവസങ്ങളിൽ നാം ധ്യാനിക്കും. സ്നേഹം സ്നേഹത്തെ ജനിപ്പിക്കുന്നു. നമ്മുടെ കർത്താവിന്റെ കല്പനയ്ക്കനുസരണമായി തമ്മിൽതമ്മിൽ സ്നേഹിക്കുന്നതിൽ കവിഞ്ഞു ദൈവസ്നേഹത്തിനു പകരം കൊടുപ്പാൻ നമുക്കു് ഒന്നുമില്ലെന്നു് ഓർക്കാം. ക്രിസ്തുവിന്റെ

കഷ്ടാനുഭവങ്ങളെക്കുറിച്ചുള്ള ധ്യാനം നമുക്ക സ്നേഹിക്കുന്നതു സന്തോഷമാക്കിത്തീർക്കട്ടെ.

വർജ്ജനവും ശിക്ഷണവും തിരഞ്ഞെടുക്കുമ്പോൾ അതുകൊണ്ടു് എന്തു പ്രയോജനം ഉണ്ടാകും എന്നുള്ളതിനെക്കാൾ മററുള്ളവർക്കു് എന്തു പ്രയോജനം ഉണ്ടാകും എന്നുള്ളതാണു് ഓർക്കേണ്ടതു്. നമ്മുടെ സ്വാഭാവികമായ ഇഷ്ടാനിഷ്ടങ്ങളെ വകവയ്ക്കാതെ മററുള്ളവരെ വഴിവിട്ടും സഹായിപ്പാൻ മനഃപൂർവ്വം ശ്രമിക്കുന്നതു് സ്നേഹിക്കുന്നതിനുള്ള മാർഗ്ഗവും ക്രിസ്തുവിൻെറ സ്നേഹത്തിൽ വളരുന്നതിനു സഹായകവും ആയിരിക്കും.

## വ്രതാനുഷ്ഠാനം

ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് തിരുമേനി ഒരു കല്പനയിൽ ഇപ്രകാരം പറയുന്നു:

"തപസ്സിൻെറയും പ്രായശ്ചിത്തത്തിൻെറയും ചൈതന്യം നാം ഉപേക്ഷിക്കരുതു്. ജോലികൾക്കു വിഘ്നം വരാതിരിക്കത്തക്ക വിധത്തിൽ ഭക്ഷണം കുറച്ചും ആസ്വാദ്യകരങ്ങളായവ ഉപേക്ഷിച്ചും ജഡികതാല്പര്യങ്ങളുടെ പിന്നാലെയുള്ള പരക്കംപാച്ചിൽ നിയന്ത്രിച്ചും നോമ്പുകാലം രക്ഷാകരമാക്കുവാൻ നമുക്കു പരിശ്രമിക്കാം.

"നോമ്പുകാലത്തു ഭക്ഷണപാനീയങ്ങളിൽ കുറവു വരുത്തിയും പുകവലി, വിനോദങ്ങൾ ആദിയായവ ഉപേക്ഷിച്ചും മിച്ചം വരുത്തി ദാനം ചെയ്യുന്ന ഒരു നല്ല പതിവ് ക്രൈസ്തവരാജ്യങ്ങളിൽ കൂടുതൽ പ്രചാരത്തിൽ വരുന്നുണ്ടു്. പശ്ചിമജർമ്മനിയിലെ കത്തോലിക്കർ കഴിഞ്ഞ ഏതാനും കൊല്ലങ്ങളായി ഈ വിധം സമ്പാദിക്കുന്ന ധനം ആഫ്രിക്കയിലും ഏഷ്യയിലുമുള്ള അവികസിത ദേശങ്ങളിൽ ആതുരസംരക്ഷണത്തിനും മററുമായി "മിസേരിയോർ" എന്ന സ്ഥാപനംവഴി ചെലവിട്ടുകൊണ്ടിരിക്കുന്നതായി അറിയാം. ഇംഗ്ലണ്ടു്, സ്കോട്ട്ലണ്ടു് മുതലായ രാജ്യങ്ങളും നോമ്പുകാലത്തെ സംഭാവനകൾ ശേഖരിച്ചു് വലിയ സഹായങ്ങൾ ചെയ്യുന്നുണ്ടു്. "ഉപവി പാപങ്ങളുടെ കൂമ്പാരത്തെ മറയ്ക്കുന്നു" എന്ന വി. ലിഖിതത്തിലെ വാക്യം നമ്മെ അനുസ്മരിപ്പിക്കുന്നതുപോലെ പാപങ്ങൾക്കു പരിഹാരം ചെയ്യുവാൻ നാം ഉദ്യമിക്കുന്ന നോമ്പുകാലത്തുമിഷ്യൻപ്രവർത്തനങ്ങൾക്കു വേണ്ടിയും ഉപവിപ്രസ്ഥാനങ്ങൾക്കു വേണ്ടിയും ഉദാരമായ സംഭാവനകൾ നൽകണമെന്നു സ്നേഹപൂർവ്വം നാം നിങ്ങളെ അനുസ്മരിപ്പിക്കുന്നു.

നോമ്പുകാലത്തു നമ്മുടെ ക്രൈസ്തവജീവിതത്തെ പരിശോധിച്ചു കുറവുകൾ തിരുത്തുകയും സുകൃതങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യേണ്ടതു നമ്മുടെ കടമയാണു്. വാർഷികധ്യാനങ്ങളിൽ പങ്കുകൊള്ളുകയും നിത്യസത്യങ്ങളുടെ വെളിച്ചത്തിൽ ജീവിതം പരിശോധിച്ചു വേണ്ട പരിപാടികൾ തയ്യാറാക്കുകയും ചെയ്യണം. കഴിവുള്ളവർ ഏകാന്തധ്യാനത്തിൽ സംബന്ധിക്കുവാൻ ഉത്സാഹിക്കണം.

എല്ലാവരും ഈ നോമ്പുകാലത്തു ദിവസവും ദിവ്യബലിയിൽ സംബന്ധിക്കണം. ഒരു ഭവനത്തിൽനിന്നു് ഒരാളെങ്കിലും ദിവ്യബലിയിൽ സംബന്ധിക്കുന്നതിൽ മുടക്കം വരുത്തരുതു്".

# കെ. സി. സി. ദ്വിവത്സരസമ്മേളനം മേയിൽ കോഴിക്കോട്ടു ചേരുന്നു

## കേരളാ സോണൽ ഫ്ളഡ് റിലീഫ് സംഘടന രൂപവൽക്കരിക്കുന്നു— എക്സിക്യൂട്ടീവു തീരുമാനങ്ങൾ

കേരളാക്രിസ്ത്യൻ കൗൺസിലിൻെറ എക്സിക്യൂട്ടീവ് കമ്മിററിയോഗം പ്രസിഡണ്ടു് ഫിലിപ്പോസ് മാർ ക്രിസ്സോസ്റ്റം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ തിരുവല്ലായിൽ വച്ചു നടന്നിരിക്കുന്നു. ബിഷപ്പ് എം. എം. ജോൺ തിരുമേനി ഉൾപ്പെടെ മിക്കവാറും എല്ലാ കമ്മിററിയംഗങ്ങളും സംബന്ധിച്ചു. താഴെക്കാണുന്ന നിശ്ചയങ്ങൾ കമ്മിററി ചെയ്തു.

1. കെ. സി. സി. യുടെ അടുത്ത ദ്വിവൽസര (ബയനിയൽ) കോൺഫറൻസ് 63 മെയ് 21, 22 തീയതികളിൽ കോഴിക്കോട്ടുവച്ചു് നടത്തുന്നതിനു തീരുമാനിച്ചു. കെ.സി.സി. യിൽ അംഗത്വമുള്ള എല്ലാ സഭകളുടെയും സ്ഥാപനങ്ങളുടെയും ഔദ്യോഗികപ്രതിനിധികളും നാഷനൽ ക്രിസ്ത്യൻ കൗൺസിൽ സെക്രട്ടറിയും ഇതിൽ സംബന്ധിക്കുന്നതായിരിക്കും.

2) കേരളത്തിൽ ആണ്ടുതോറും ആവശ്യമായി വന്നിരിക്കുന്ന വെള്ളപ്പൊക്ക ദുരിതാശ്വാസയത്നങ്ങൾ സംഘടിതവും കാര്യക്ഷമവുമായി നടത്തുന്നതിനു് നാഷനൽ ക്രിസ്ത്യൻ കൗൺസിൽ റിലീഫ് സപ്ളൈസ് കമ്മിററിയുടെ നിർദ്ദേശാനുസരണം കേരളാക്രിസ്ത്യൻ കൗൺസിലിൻെറ ആഭിമുഖ്യത്തിൽ സ്ഥിരമായ ഒരു കേരളസോണൽ ഫ്ളഡ് റിലീഫ് സംഘടന രൂപവൽക്കരിക്കുന്നതിനു് തീരുമാനിക്കുകയും അതിൻെറ ജോയിൻറു സെക്രട്ടറിയായി മുൻ പ്രിൻസിപ്പൽ ശ്രീ. എം. ഓ. വർക്കി എം. എസ്സ്സി. യെ നിശ്ചയിക്കുകയും ചെയ്തു.

3) കേരളത്തിലെ ദിനപ്പത്രങ്ങൾ, മാസികകൾ, വാരികകൾ എന്നിവയിൽ സാഹിത്യപ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്ന യുവാക്കളായ എഴുത്തുകാരുടെ ഒരു സെമിനാർ നടത്തണമെന്നു തീരുമാനിച്ചു.

4) ഇൻഡ്യയിലെ വ്യാവസായിക തൊഴിലാളികളുടെ പ്രശ്നങ്ങളെയും അവർക്കു വേണ്ടി ക്രൈസ്തവസഭകൾക്കു ചെയ്യാവുന്ന സേവനങ്ങളെയും പററി അന്വേഷിക്കുന്നതിനും നിർദ്ദേശങ്ങൾ നൽകുന്നതിനുമായി സഭകളുടെ ലോകകൗൺസിലിൻെറ സഹകരണത്തോടുകൂടി ഇൻഡ്യയിൽ എത്തുന്ന ഇൻഡസ്ട്രിയൽ മൊബൈൽടീമിൻെറ കേരളസന്ദർശനത്തിനുവേണ്ട സജ്ജീകരണങ്ങൾ ചെയ്യണമെന്നും നിശ്ചയിച്ചു.

5) വിവിധ സഭകളിലെ പള്ളിയാരാധനകളിലെ സംഗീതം പൂർവ്വാധികം ഭംഗിയും ശാസ്ത്രീയവും ആക്കുന്നതിനുള്ള പരിശീലനം നൽകുന്നതിനായി ഒരു സമ്മർസ്കൂൾ ഓഫ് മ്യൂസിക് സംഘടിപ്പിക്കുന്നതിനു് ബിഷപ്പ് ജോൺ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഒരു കമ്മിററി രൂപവൽക്കരിച്ചു.

6) റേഡിയോ ഓഡിയോവിഷ്വൽ സർവീസ് ക്രിസ്ത്യൻ അസോസ്യേഷൻെറ സഹായത്തോടെ കേരളത്തിൽ ഒരു റെക്കാർഡിംഗ് സ്റ്റുഡിയോ സ്ഥാപിച്ചു ക്രിസ്തീയ

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

യോഹന്നാൻ 13: 12—17.

അപ്പോസ്തലന്മാർക്ക് അവരുടെ ഗുരു വളരെ അർത്ഥവത്തായ ഒരു അനുഭവമാണ് പ്രദാനം ചെയ്തത്. അവൻ അവർക്ക് എന്തു ചെയ്തുവോ അവർ അതു മററുള്ളവർക്ക് ചെയ്തുകൊടുക്കണമെന്ന് അവൻ ആവശ്യപ്പെടുന്നു. ഇന്നു ജീവിക്കുന്ന ക്രിസ്തുശിഷ്യന്മാരും, ക്രിസ്തുവിൻെറ പ്രവൃത്തിയെ അനുകരിപ്പാൻ അവൻ ഇച്ഛിക്കുന്നു. നാം ഒക്കെയും പ്രസംഗിക്കുവാൻ താല്പര്യമുള്ളവരാണെങ്കിലും പ്രവൃത്തിയിൽ പിന്നോക്കമാണ്. നമ്മുടെ അരുമനാഥനായകർത്താവിൻെറ കാലുകൾ കഴുകുവാൻ താല്പര്യപ്പെട്ടേക്കും; എന്നാൽ അവൻ നമ്മോട് ആവശ്യപ്പെടുന്നതു് നമ്മുടെ അയൽക്കാരൻെറ കാലുകളെ കഴുകുവാനാണ്. നമുക്കു ലഭിക്കുന്നതനുസരിച്ച് മററുള്ളവക്കു ചെയ്യണം എന്ന തീരുമാനത്തിൽ ജീവിച്ചാലും പലപ്പോഴും പരാജയം അടയുന്നതായി കാണാം. ഏതാണു ശരിയെന്നുള്ളതു് നമുക്കറിയാം, എന്നാലും അവയെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാനുള്ള താഴ്മ നമുക്കു പലപ്പോഴും ഉണ്ടോ? ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിട്ടുള്ളതു് നിങ്ങൾ മററുള്ളവക്കു ചെയ്യുവിൻ എന്നു കർത്താവു കല്പിക്കുന്നു. അതിനുള്ള ശക്തി കർത്താവു് തരികയും ചെയ്യും. ആ ശക്തി പ്രാപിപ്പാൻ നാം നമ്മെത്തന്നെ കർത്താവിന് കീഴ്പ്പെടുത്തിക്കൊടുക്കുക.

---

വിജ്ഞാന പ്രചരണപരിപാടി വിപുലപ്പെടുത്തുന്നതിനു സാദ്ധ്യതകൾ ഉള്ളതുകൊണ്ട് തൽസംബന്ധമായി ഒരു സ്കീം തയാറാക്കുന്നതിനു റവ. ഡോ. കെ. കെ. ജോർജ് ശ്രീ. സി. എ. മാത്തുണ്ണി, ശ്രീ. കെ. എ. മാത്യു എന്നിവരടങ്ങിയ ഒരു കമ്മിററിയെ നിയോഗിച്ചു.

7) കേരള ക്രിസ്ത്യൻ കൗൺസിലിൻെറ ആഭിമുഖ്യത്തിൽ ആലുവായിൽ ഈയിടെ ആരംഭിച്ചിരിക്കുന്ന അന്ധവിദ്യാലയത്തിനു ക്രൈസ്തവസഭകൾ എല്ലാവിധ സഹായങ്ങളും നൽകേണ്ടതാണ്.

## ബുധൻ

യോഹ. 13. 18, 21—25.

ശത്രുക്കളുടെയും, അക്രമികളുടെയും, ഭീഷണികളെ തെല്ലും വകവയ്ക്കാതെ യേശു മുമ്പോട്ടു പോയി. എന്നാൽ ഒരു സ്നേഹിതൻെറ ആത്മാർത്ഥതയില്ലായ്മയിൽ അവൻ ആകുലചിന്തയുള്ളവനായിത്തീർന്നു. "നിങ്ങളിൽ ഒരുവൻ എന്നെ ഒററിക്കൊടുക്കുമെന്നു" അവൻ തിരഞ്ഞെടുത്ത തൻെറ ഉററ മിത്രങ്ങളോടു പറയുന്നു. അവനവനു സ്വയം അറിയാവുന്നതിൽ വളരെ കൂടുതൽ അവരിൽ ഓരോരുത്തരെപ്പററിയും യേശു അറിഞ്ഞിരുന്നു. യൂദായുടെ സ്വഭാവത്തിൻെറ തനിനിറവും. അവനു ലഭിച്ചിരുന്ന അവസരങ്ങളും കർത്താവു് ധരിച്ചിരുന്നു. അവസാന നിമിഷത്തിലും അവനെ വീണ്ടെടുക്കുവാൻ കർത്താവു് തയ്യാറാകുമായിരുന്നു അതിനാണ് ഈ ഒരവസരംകൂടി അവനു് പ്രദാനം ചെയ്തതു്. എല്ലാ പാപങ്ങളും ഏതെങ്കിലും രീതിയിൽ സ്നേഹത്തിനെതിരായുള്ള പാപമായിരിക്കും. എന്നാൽ സ്നേഹിതനെതിരായി വഞ്ചനകൾ നിരത്തുന്നതു് മഹാപാപമാണ്. നമ്മുടെ ഹൃദയങ്ങളെ ശരിയായി പരിശോധിക്കുന്നപക്ഷം യൂദായെ വിധിക്കുവാൻ നാം ധൈര്യപ്പെടുമോ? നമുക്ക് ചെവികളെ മനസ്സാക്ഷിയോടു് ചേർത്തുപിടിച്ച് മനസ്സാക്ഷി പറയുന്നതു് ശ്രവിക്കാം. യേശുവിൻെറ കല്പനകളെ അനുസരിക്കാതെ, അവനെ സാക്ഷിക്കുന്നതിൽ നാം പരാജയപ്പെടുന്നില്ലേ? സ്വന്തം കാര്യലാഭത്തിനുവേണ്ടി അവനെ നാം തള്ളിപ്പറയാറില്ലേ?

## വ്യാഴം

യോഹ. 13. 26—30.

കർത്താവു യൂദായ്ക്കു് വളരെ രഹസ്യമായ ഒരു സൂചനകൂടി നൽകി. യൂദാ കർത്താവിൻെറ ഇടത്തുഭാഗത്ത് ഏററവും ബഹുമാനമർഹിക്കുന്ന ഇരുപ്പിടത്തിൽ ഇരുന്നു്, കർത്താവു താലത്തിൽമുക്കി കൊടുത്ത അപ്പക്കഷണം വാങ്ങി ഭക്ഷിച്ചു. അങ്ങനെയുള്ള സാഹോദര്യത്തിൻെറയും, സ്നേഹത്തിൻെറയും പ്രകടനങ്ങൾക്കൊന്നും യൂദായുടെ ഹൃദയത്തിനു് വ്യതിയാനം വരുത്താനോ അവൻെറ ദുഷ്ക്കർമ്മത്തിൽനിന്നു് അവനെ പിന്തിരിപ്പിക്കാനോ ഈ പതിനൊന്നാംമണിക്കൂറിൽ പോലും സാധിച്ചില്ല. അപ്പോസ്തലന്മാരുടെ കൂട്ടത്തിൽ യോഹന്നാനു മാത്രമേ യൂദായുടെ ഹൃദയത്തിൽ നടന്ന വടംവലി മനസ്സിലായുള്ളു. അതുകൊണ്ടാണ് ആ കയ്പേറിയ നിമിഷങ്ങളെ—അതേ, ആഘാതകൻ ഇരുളിലേയ്ക്കു പോയതിനെ—ഒരു ദൃക്സാക്ഷി എന്നവണ്ണം യോഹന്നാൻ രേഖപ്പെടുത്തുന്നതു്. യേശുക്രിസ്തുവിൻെറ അപേക്ഷ നിരസിക്കപ്പെട്ടു. യൂദാ അവൻെറ ഇഷ്ടം തിരഞ്ഞെടുത്തു. പ്രകാശത്തിൻെറ മുറിയിൽനിന്നും കർത്താവിൻെറ കൂട്ടായ്മയിൽനിന്നും അവൻ ഇരുളിലേയ്ക്കു മറഞ്ഞു. അവൻെറ സ്വാതന്ത്ര്യത്താൽ അവൻ പ്രകാശത്തേക്കാൾ ഇരുളിനെ സ്നേഹിച്ചു. 'കർത്താവേ അവിടുത്തോടു് മറുതലിപ്പാൻ ഞങ്ങൾക്ക് ഇടയാകരുതേ!'

## വെള്ളി

യോഹ. 13. 31—35.

യൂദായെ ഇങ്ങനെ നഷ്ടപ്പെടുത്തിയതിൽ കർത്താവു് തന്നെത്തന്നെ കുററപ്പെടുത്തിക്കാണും. ആവശ്യമുണ്ടായിരുന്നുവെങ്കിൽ ശക്തി ഉപയോഗിച്ചെങ്കിലും അവനെ അവൻെറ തെററിൽനിന്നും പിൻതിരിപ്പിക്കാമായിരുന്നു. പത്രോസും കൂട്ടുകാരും കേൾക്കെ യൂദാ അവരുടെ ഇടയിലെ ഒരു ഒററുകാരനാണ് എന്നു് സ്പഷ്ടമായി പറഞ്ഞിരുന്നുവെങ്കിലും മതിയായിരുന്നു. പക്ഷേ അതു സ്നേഹത്തിൻെറ മാർഗ്ഗമല്ല, കർത്താവു യൂദായുടെ ഇഷ്ടപ്രകാരം നന്മയോ തിന്മയോ തിരഞ്ഞെടുക്കാൻ അവനെ അനുവദിച്ചു. യൂദാ ഇപ്രകാരം ഒററിക്കൊടുത്തില്ലെങ്കിൽത്തന്നെയും യേശു ലോകത്തിനുവേണ്ടി ബലി അർപ്പിക്കപ്പെടേണ്ടതാണ്. യൂദാ ഒററിക്കൊടുക്കും, മററുള്ളവർ ഓടിപ്പോകും എന്നു മനസ്സിലാക്കിയ കർത്താവു് ദൈവത്തിൻെറ നാമം മഹത്വപ്പെടുവാനുള്ള ഉപാധിയാണതെന്നു് തിരിച്ചറിഞ്ഞു. "ഇപ്പോൾ മനുഷ്യപുത്രൻ മഹത്വപ്പെട്ടിരിക്കുന്നു. ദൈവം അവനിൽമഹത്വപ്പെടുന്നു." യൂദായുടെ തിരഞ്ഞെടുപ്പിനാൽ യൂദാ നശിച്ചു. ഭാവിയിൽ തൻെറ രാജ്യം നിലനിർത്തേണ്ടതിന് ബാക്കിയുള്ള അപ്പോസ്തലന്മാരെ സ്നേഹത്തിൽ

ജീവിപ്പാൻ താൻ ആഹ്വാനം ചെയ്യുന്നു. "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ തമ്മിൽതമ്മിൽ സ്നേഹിപ്പിൻ."

**ശനി**

യോഹ. 13. 36—38.

കർത്താവിനെ അനുഗമിപ്പാൻ പത്രോസിനു വളരെ താല്പര്യമുണ്ടായിരുന്നു. എന്നാലും കർത്താവു സഞ്ചരിച്ചിരുന്ന പാത പത്രോസിന്റെ പാത അല്ലായിരുന്നു. കർത്താവിന്റെ മാർഗ്ഗം ത്യാഗത്തിന്റെ മാർഗ്ഗമായിരുന്നു. അതിൽ കൂടി സഞ്ചരിപ്പാൻ പത്രോസ് തയ്യാറില്ലായിരുന്നു. തന്റെ സ്വാമിയോടു ഭക്തിയുള്ളവനും, കർമ്മകുശലനുമായിരുന്ന പത്രോസ് ഒരിക്കലും ധൈര്യമില്ലാത്തവനായിരുന്നില്ല. തന്റെ ഗുരുവിന്റെ രക്ഷയ്ക്കുവേണ്ടി പത്രോസിന്റെ രക്തം തിളച്ചു. ഏതു രീതിയിലുള്ള എതിർപ്പിനും തയ്യാറായിനിന്നു. ആ രീതിയിലുള്ള ധൈര്യമായിരുന്നു പത്രോസിനുണ്ടായിരുന്നതു്. എന്നാൽ ആ രീതിയിലുള്ള ധൈര്യം മാത്രം പോരായിരുന്നു. വലിയ പരാജയത്തിന്റെയും അപമാനത്തിന്റെയും നടുവിൽ തനിയെ നിന്നു് അതിനെ അഭിമുഖീകരിക്കുവാനുള്ള ഒരു ധൈര്യമാണു് നമുക്കാവശ്യമായിട്ടുള്ളതു്. ഇപ്രകാരമുള്ള ധൈര്യത്തിന്റെ അഭാവം പത്രോസിൽ കണ്ടതുകൊണ്ടാണു് പത്രോസ് പരാജയപ്പെടുമെന്നു് കർത്താവു പറഞ്ഞതു്. എന്തെല്ലാം വന്നാലും, തന്റെ ഗുരുവിനെ സത്യത്തിൽ അനുഗമിക്കുമെന്നു തന്റെ സ്വന്ത ശക്തിയിൽ ആശ്രയിച്ചുകൊണ്ടാണു് പത്രോസു് തീരുമാനിക്കുന്നതു്. സ്വന്തശക്തിയിൽ ആശ്രയിക്കുന്നതിനാൽ നമുക്കും പലപ്പോഴും പരാജയങ്ങൾ ഉണ്ടാകുന്നില്ലേ? പത്രോസിന്റെ സ്വഭാവത്തെ അറിഞ്ഞിരുന്നതുപോലെ നമ്മുടെ സ്വഭാവത്തെയും യേശു അറിയുന്നു.

**ഞായർ**

എഫേസ്യർ 5. 1, 2, 8—14.

യൂദാ കൂരിരുട്ടിലേക്കു പോകുവാനായി സ്വയം തീരുമാനിച്ചു പത്രോസിന്റെ യാത്ര പ്രകാശത്തിനു് അഭിമുഖമായിട്ടായിരുന്നു. പ്രകാശത്തിൽ, അതേ സ്നേഹത്തിൽ, സഞ്ചരിക്കുവാൻ ഇന്നത്തെ വായനഭാഗം നമ്മെ ആഹ്വാനം ചെയ്യുന്നു. 'നടക്കുക' എന്നു രേഖപ്പെടുത്തിയിരിക്കുന്നതു് ക്രമാനുഗതമായ ഒരു വളർച്ചയെ കാണിക്കുവാനാണു്. ഒരേ രീതിയിൽ സ്ഥിതിചെയ്യുക എന്നോ പ്രകാശത്തിൽ ജീവിതം ആരംഭിച്ചു എന്നോ ഉള്ളതിനേക്കാൾ മുമ്പോട്ടുള്ള പുരോഗമനമാണു് അഭികാമ്യം. ക്രിസ്തീയജീവിതം നയിക്കുക എന്നു പറഞ്ഞാൽ കർത്താവിന്റെ ഉററമിത്രമായി തന്നോടൊത്തു നടക്കുക എന്നതാണതിന്റെ അർത്ഥം. "സകല സൽഗുണവും നീതിയും, സത്യവുമല്ലോ വെളിച്ചത്തിന്റെ ഫലം."

**തിങ്കൾ**

യോഹ. 16. 19—22.

"കുറഞ്ഞൊന്നു കഴിഞ്ഞു് എന്നെ കാണുകയില്ല പിന്നെ കുറഞ്ഞൊന്നു കഴിഞ്ഞു് എന്നെ കാണും" ഈ വാക്യത്തിൽ, 'behold' 'see' എന്ന രണ്ടു പദങ്ങളും 'കാണും' എന്നു് വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നുവെങ്കിലും രണ്ടും വളരെ ഭിന്നങ്ങളായ ആശയങ്ങളടങ്ങിയിരിക്കുന്ന പദങ്ങളാണു്. കർത്താവു് അപ്പോസ്തോലന്മാരോടുകൂടി ഉണ്ടായിരുന്ന അവസരത്തിൽ അവൻ പറഞ്ഞതും പ്രവർത്തിച്ചതും അവർ സൂക്ഷിച്ചു. എന്നാൽ ആ അവസ്ഥയ്ക്കൊരവസാനം വരാൻ പോകുകയാണു്. അപ്പോസ്തോലന്മാർക്കു് അവന്റെ മരണം ഒരിടർച്ചക്കു കാരണമാകുമെങ്കിലും, ഒരു ഉപദ്രവകാരിയെ നശിപ്പിച്ചുവല്ലോ എന്നുള്ളതുകൊണ്ടു് ലോകം സന്തോഷിക്കും. അവൻ ലോകത്തിൽ ഭൗതികമായ വിധത്തിൽ അവർക്കു കാണപ്പെടുന്നില്ലെങ്കിലും പുനരുത്ഥാനത്തിനു ശേഷം ആത്മീയദൃഷ്ടിയാൽ അവർക്കു കർത്താവിനെ ദർശിക്കാൻ സാധിക്കും. ആ അവസരത്തിൽ അവനു് അവരുമായി അടുത്തു കൂട്ടായ്മ പുലർത്താനും, അവരുടെ ദുഃഖത്തെ സന്തോഷമായി മാററുവാനും സാധിക്കും. അപ്രകാരം കർത്താവിന്റെ അനശ്വരമായ കാഴ്ചയും സന്തോഷവും നമുക്കനുഭവപ്പെടും.

---

## The Prophets from Asia

(continued from page 12)

had been absorbed by other religions which had then become militantly anti-Christian. This was a preparation for fhe final triumph of the Christian gospel, in that all were forced to make a choice.

Christianity was not to be identified with the Western or any other ideology. It was "for the judgment and redemption of all ideologies," he said.

These evening sessions were taped and it is understood that they will be made available to every church wishing to obtain them for teaching purposes. Certainly, what was shared will have, even with the perimeter of those who attended, momentous repercussions. The entire consultation has with brilliant accuracy brought into the cold light of self-examination the scandal of our divisions at all levels.

If ever anything revealed the paucity of our adherence to the yesterdays, our constantly nostalgic looking back, this learning together certainly did so.

Undoubtedly the East Asia Christian Conference Consultation has been an experience of the Cross. We all suffered together—givers as well as receivers. It wasn't monologue and it was decidedly not all dialogue. There were moments when we were compelled to listen and examine ourselves as the people of God under the judgment of God through the prophetic voices of the men from Asia.

What will happen now? A personal interpretation would be that we shall work with greater illumination towards the practical realisation of that fellowship which is "nothing less than a renewed mind and spirit, a full participation in common praise and prayer, the shared realities of penitence and forgiveness, mutuality in suffering and joy, listening together to the same Gospel, responding in faith, obedience and service, joining in the one mission of Christ in the world……" (The New Delhi Report: Unity p. 119).

Again our preaching will be transformed and revitalised because, for many of us, we have come to the point where our communication of the Gospel must now be stated in terms relevant to contemporary society—the Word as preached must become flesh and blood, and those who listen and understand must themselves communicate the signs of the Kingdom. As D. T. Niles said when talking about the laity: the trend is to train the laity to help the clergy to run the Church, but what is wanted is that the laity must be trained to control the world.

Moreover, it is possible that there

# 'എന്തിനു് അത്ഭുതപ്പെടുന്നു?'

ഡാനിയൽ തോമസ് ബി. എ; ബി. ഡി.

"യേശു അടയാളങ്ങളുടെ ആരംഭമായി ഇതു് ഗലീലയിലെ കാനാവിൽ വച്ചു ചെയ്തു." (യോഹന്നാൻ 2:1-11)

കർത്താവു് ചെയ്ത അത്ഭുതങ്ങളൊക്കെയും, ഇരുപതാം നൂററാണ്ടിൽ വലിയ സംശയത്തോടും, അത്ഭുതത്തോടുംകൂടിയാണു് വിമർശകന്മാർ വീക്ഷിക്കുന്നതു്. അത്ഭുതങ്ങൾ ധാരാളം പ്രവർത്തിച്ച കർത്താവിനെക്കുറിച്ചു് രേഖപ്പെടുത്തിയിരിക്കുന്ന സുവിശേഷങ്ങളിലൊക്കെയും, നടന്ന അത്ഭുതങ്ങളുടെ പട്ടിക അല്ല, പിന്നെയോ ചില കെട്ടുകഥകളുടെ സമാഹാരം മാത്രമാണു് നാം കാണുന്നതെന്നു് വാദിക്കുന്ന ബുൾട്ടുമാനേപോലെയുള്ള സുഹൃത്തുക്കൾ ഒരു പക്ഷേ നമ്മുടെ ഇടയിലും കണ്ടേക്കാം; കാനാവിൽ വച്ചു് വെള്ളം വീഞ്ഞാക്കിത്തീർത്ത സംഭവം ചിലർ അവതരിപ്പിക്കുന്നതു് വളരെ രസകരമായ വിധത്തിലാണു്. ഏലിസിലുള്ള ഡയനീസസ് എന്ന ഗ്രീക്കുദേവൻെറ ദേവാലയത്തിൽ എല്ലാ വാർഷിക ഉത്സവത്തിനും തലേദിവസം നല്ലവണ്ണം അടച്ചുപൂട്ടിയ പാത്രങ്ങൾ നിരത്തിവയ്ക്കുമെങ്കിലും അവയൊക്കെയും ആ ഉത്സവദിവസത്തിൽ വീഞ്ഞുകൊണ്ടു് നിറഞ്ഞിരിക്കുമെന്നും, അവിടെ വെള്ളം ഒഴുകിക്കൊണ്ടിരുന്ന ഒരു ഉറവയിൽനിന്നും വീഞ്ഞു പ്രവഹിക്കുമെന്നും രേഖപ്പെടുത്തിയിരിക്കുന്ന യവനഭാഷയിലുള്ള കെട്ടുകഥയാണു്, ഈ അത്ഭുതത്തെക്കുറിച്ചു് വിവരിപ്പാൻ യോഹന്നാനു ലഭിച്ച പ്രചോദനത്തിൻെറ ഉത്ഭവസ്ഥാനം എന്നു സംശയിക്കുകയാണു് മേല്പറഞ്ഞ കൂട്ടർ. കർത്താവു ചെയ്ത അത്ഭുതത്തിൽ എന്തിനു് വിസ്മയിക്കുന്നു? പ്രകൃതിയെ കണ്ണുതുറന്നു് ഒന്നു നോക്കുക. എന്തെല്ലാം അത്ഭുതങ്ങൾ നാം കാണുന്നു. കടലിൽ നിന്നും ജലം സൂര്യൻെറ ചൂടേററു് നീരാവിയായി പൊങ്ങി തണുക്കുമ്പോൾ മഴയായി ഭൂമിയിൽ പതിക്കുന്നു. ആ ജലം മുന്തിരിച്ചെടികൾ സ്വീകരിച്ചു് അതിൻെറ ശാഖകളിൽ മാധുര്യമേറിയ മുന്തിരിപ്പഴങ്ങളെ പുറപ്പെടുവിക്കുന്നു. മുന്തിരിപ്പഴത്തിൽ നിന്നും നമുക്കു് വീഞ്ഞു ലഭിക്കുന്നു. ഇതു് പ്രകൃതിയിൽ ഇന്നു് നടക്കുന്ന ഒരു സാധാരണ സംഭവം മാത്രമാണു്. അതെ വെള്ളം വീഞ്ഞായി രൂപാന്തരപ്പെടുന്ന ആ സംഭവം, ലോകത്തേയും, സമുദ്രത്തേയും, അതിലുള്ള സകലതിനെയും സൃഷ്ടിച്ചവനായ കർത്താവു് പെട്ടെന്നു ചെയ്തപ്പോൾ അത്ഭുതമായി നമുക്കു് തോന്നുന്നു. 'കർത്താവു് അത്ഭുതങ്ങൾ ചെയ്തില്ല', 'വെള്ളം വീഞ്ഞായിത്തീരുക സാദ്ധ്യമല്ല' എന്നിങ്ങനെ സംശയിക്കുവാനുള്ള പ്രധാന കാരണം, കർത്താവിൻെറ അമിതശക്തിയിലും അവൻെറ ദൈവത്വത്തിലും ഉള്ള വിശ്വാസമില്ലായ്മതന്നെയാകുന്നു.

ചില ആളുകൾ ഈ വായനാഭാഗം അവരുടെ ഇഷ്ടപ്രകാരം പൊരുൾ തിരിക്കുവാൻ ഉപയോഗിക്കുന്നുണ്ടെന്നുള്ളതു് നിർഭാഗ്യകരമാണു്. ഈ ഭാഗം തർജ്ജിമ ചെയ്തിരിക്കുന്നതിൽ കാണുന്ന പാകപ്പിഴകളും ഒരുപക്ഷേ മേല്പറഞ്ഞ കാരണത്താൽ ഉളവായതാണോ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. ചില സഭാവിഭാഗങ്ങൾക്കു് വി. കന്യകമറിയാമിനെ കർത്താവു് അവഹേളിച്ചിരുന്നു എന്നു ചൂണ്ടിക്കാണിക്കുന്നതിൽ താല്പര്യം ഉണ്ടെന്നു തോന്നത്തക്കരീതിയിലാണു് ഇവിടുത്തെ തർജ്ജിമ. കല്യാണവേളയിൽ വീഞ്ഞു് തീർന്നുവെന്നുകണ്ടു്, നിരാശരായിരുന്ന കാനാവിലെ ഈ കുടുംബാംഗങ്ങളെ സഹതാപപൂർവ്വം സഹായിക്കുവാൻ വി. മാതാവു് തയ്യാറായി, തൻെറ മകനെ വിവരം ധരിപ്പിക്കുന്നു. അതിനു് കർത്താവു നൽകിയ മറുപടി ഇപ്രകാരമാണു്. (Ti Emoi Kai Soi) അതു് What have I and you to do with that' എന്നു് ഇംഗ്ലീഷിലും, "അതിനു് എനിക്കും നിനക്കും എന്തു്?" എന്നു് മലയാളത്തിലും തർജ്ജിമ ചെയ്താൽ ഉചിതമായിരിക്കും. കോനാട്ടു് റവ. മാത്തൻ മല്പാൻ 'സുറിയാനിയിൽനിന്നും വിവർത്തനം ചെയ്തിട്ടുള്ള സുവിശേഷങ്ങളിൽ, "എനിക്കും അവിടുത്തേക്കും എന്തു്?" എന്നു ചേർത്തിട്ടുള്ളതും നന്നായിരിക്കുന്നു. എന്നാൽ മലയാളത്തിലും ഇംഗ്ലീഷിലും ഉള്ള സാധാരണ വേദപുസ്തകത്തിൽ 'എനിക്കും നിനക്കും തമ്മിൽ എന്തു്' എന്ന വാക്യം അഥവാ ആശയം ലഭിച്ചതെവിടെനിന്നാണെന്നുള്ള കാര്യം അജ്ഞാതമാണു്. സ്ത്രീയേ (Gune) എന്നു് സംബോധന ചെയ്തിരിക്കുന്നതു് തൻെറ മാതാവിനെ അവഹേളിച്ചുകൊണ്ടല്ല എന്നുള്ളതു് ഗ്രീക്കുഭാഷ അറിയാവുന്നവർക്കു് നല്ലവണ്ണം മനസ്സിലാക്കാം. മാതാവിൻെറ ഇഷ്ടപ്രകാരം ആ കല്യാണസദ്യയ്ക്കു് വെള്ളം വീഞ്ഞാക്കി മാററി എന്നുള്ളതുകൊണ്ടു് സ്വമാതാവിൻെറ ആഗ്രഹത്തേയും താല്പര്യത്തേയും എപ്പോഴും നിർവഹിപ്പാൻ യേശു സദാ സന്നദ്ധനായിരുന്നുവെന്നു് നമുക്കു മനസ്സിലാക്കാം.

വേദപുസ്തകത്തിലെ അത്ഭുതങ്ങളെ കാണാൻ സാധിക്കണമെങ്കിൽ നമുക്കു് യേശുക്രിസ്തുവിൽ ഉറച്ച വിശ്വാസം ഉണ്ടായിരിക്കണം. അതു് വെറും ബുദ്ധിപരമായ ഒരു വിശ്വാസമല്ല, പിന്നെയോ പരിശുദ്ധാത്മാവിൻെറ പ്രവർത്തനത്താലും ജീവിതാനുഭവത്താലും നമുക്കു് ലഭിക്കുന്നതാണു്. കർത്താവിൻെറ സാന്നിദ്ധ്യംതന്നെ പലപ്പോഴും ചുററുപാടുകളിൽ വലിയ വ്യതിയാനം സൃഷ്ടിക്കും. കർത്താവു് നമ്മോടുകൂടെ എപ്പോഴും ഉണ്ടെന്നുള്ള പൂർണ്ണ വിശ്വാസം നമുക്കുണ്ടെങ്കിൽ ചെയ്യരുതാത്ത പല കാര്യങ്ങളും ചെയ്യുവാൻ നാം തുനിയുകയില്ല. കാണരുതാത്ത പല ചീത്തകാര്യങ്ങളും കാണുവാൻ നമ്മുടെ കണ്ണുകൾ ശ്രമിക്കുകയില്ല. സംസാരിക്കരുതാത്ത പല ചീത്തകാര്യങ്ങളും നാം സംസാരിക്കുകയി

---

will emerge from these four days of teaching and instruction a strong desire (from others who have been, as it were observers) for fellowship at a deeper level, and in any case it now remains for all of us to bring what we have experienced and learned into that maturity of Christian unity where we can sit down together at the place where the Lord's Table is not many, but one. What we have experienced has been a gift of God in power and in mercy and in judgment to the Churches in New Zealand.

ല്ല. ഇങ്ങനെ പ്രവൃത്തിയിലും നോട്ടത്തിലും സംസാരത്തിലും ചിന്തയിലും ശുദ്ധിയുള്ളവരായിരിക്കുമെങ്കിൽ നാം ഒരു പരിവർത്തനത്തിനു വിധേയരായി കഴിഞ്ഞു. കർത്താവിന്റെ സാന്നിദ്ധ്യംകൊണ്ട് വെള്ളം വീഞ്ഞായിത്തീർന്നു എന്ന അത്ഭുതത്തെക്കാൾ കൂടുതലായി മനുഷ്യഹൃദയങ്ങളിൽ പല അത്ഭുതങ്ങളും യേശു പ്രവർത്തിച്ചിട്ടുണ്ട്. ഏഴു ഭൂതങ്ങളാൽ പിടിക്കപ്പെട്ട്, പാപത്തിന്റെ കണിയിൽ കുടുങ്ങിക്കിടന്നവളായ മഗ്ദലനമറിയാം കർത്താവിന്റെ സാന്നിദ്ധ്യത്താൽ പരിശുദ്ധയും നിർമ്മലയും ആയിത്തീർന്നു. സംശയത്താൽ ചഞ്ചലഹൃദയനായിരുന്ന പത്രോസിനെ ഒരുറച്ച പാറയാക്കിത്തീർത്തു. ധൈര്യ്യവും ജ്ഞാനവുമില്ലാതെ അലഞ്ഞുതിരിഞ്ഞു നടന്ന മുക്കുവരെ ധൈര്യ്യത്തോടും, ജ്ഞാനത്തോടുംകൂടി രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും മുമ്പിൽ വാദിക്കുവാനും, ക്രിസ്തുവിനെ സാക്ഷിക്കുവാനും പ്രാപ്തിയുള്ളവരാക്കിത്തീർത്തു. ഇങ്ങനെ മനുഷ്യഹൃദയങ്ങളിൽ പരിവർത്തനം വരുത്തിയവനായ കർത്താവ്, സകല ചരാചരങ്ങളെയും സൃഷ്ടിച്ച് അതിന് അതിരും, നിയമങ്ങളും കല്പിച്ചവനായ കർത്താവ് കാനാവിലെ കല്യാണത്തിന് വെള്ളം വീഞ്ഞാക്കിയത് ഒരു അത്ഭുതമോ? തന്റെ ജഡമെടുപ്പും, പുനരുത്ഥാനവുമാണ് ഏററവും വലിയ അത്ഭുതങ്ങൾ. നാം വിശ്വാസത്തോടുകൂടി അവനെ സമീപിക്കുകയാണെങ്കിൽ നാമും രൂപാന്തരം പ്രാപിക്കും. "ഒരുവൻ ക്രിസ്തുവിലായാൽ അവൻ ഒരു പുതിയ സൃഷ്ടി ആകുന്നു." വെള്ളം വീഞ്ഞായപ്പോൾ അതിനുണ്ടായ വ്യതിയാനങ്ങൾപോലെ പുതിയ സൃഷ്ടി ആയി രൂപാന്തരപ്പെടുന്ന മനുഷ്യൻ വളരെയേറെ വ്യതിയാനങ്ങൾക്ക് വശംവദനാകുന്നു. വെള്ളം കോരിവെക്കുവാനായി മനുഷ്യപ്രയത്നത്തെ അവിടെ ഉപയോഗിച്ചു. മനുഷ്യന് ചെയ്യുവാനുള്ളതു ചെയ്തു കഴിയുമ്പോൾ കർത്താവ് തനിക്കു മാത്രം ചെയ്യാവുന്ന അത്ഭുതങ്ങൾ ചെയ്ത് പൂർത്തീകരിക്കുന്നു. നമുക്ക് ഈ രൂപാന്തരം ആവശ്യമാണെങ്കിൽ നാം ചെയ്യാനുള്ളത് ചെയ്തിരിക്കണം. നമുക്ക് ചെയ്യുവാൻ സാധിക്കുന്നത് നമ്മേതന്നെ കർത്താവിന് സമർപ്പിച്ചുകൊടുക്കുക എന്നുള്ളതാകുന്നു. അത് നാം ചെയ്യുമ്പോൾ



# കുറെ അനുഭവങ്ങളും അനുകരണീയമായ മാതൃകകളും

പി. പി. വർക്കി

ഇനി മററു ചില അനുഭവങ്ങൾ എഴുതട്ടെ. "ഒരിക്കൽ സമൂഹാദ്ധ്യക്ഷൻ വാർഷികസഞ്ചാരത്തിൽ ഒരിടവകയിൽ എത്തി. ഞായറാഴ്ച രാവിലെ വി. കുർബ്ബാനയ്ക്കു മുമ്പായി കഴിവതും മൗനമാചരിക്കണമെന്നാണ് സമൂഹനിയമം. എന്നാൽ അവിടത്തെ സ്ലീബാദാസൻ യുവാവ് കുറെ ചെറുപ്പക്കാരോടുകൂടിയിരുന്ന് തമാശ പറഞ്ഞു രസിക്കയാണ്. സമൂഹാദ്ധ്യക്ഷൻ ആ രംഗത്തേക്ക് ഒന്നു നോക്കിയിട്ട് പള്ളിയകത്തേക്ക് കടന്നുപോയി. ആ ഉരുണ്ട രണ്ടു കണ്ണുകൾ, ആ യുവാവിനെ പിന്നെയവിടെയിരുത്തിയില്ല. അവൻ ഉടനെ പള്ളിയകത്തേക്കു പോയി. തിരുമേനിയുടെ ട്രെയിനിങ്ങിന്റെ മറെറാരു മാതൃക.

മറെറാന്ന്. ഒരു തെക്കൻ ഇടവകയിൽനിന്നൊരു യുവാവ് സമൂഹത്തിൽ ചേർന്നു. സമർത്ഥനും സുമുഖനും നല്ലൊരു ഗായകനുമാണ്. ഒരു ദിവസം ഒരു യോഗം നടത്തുവാൻ ഒരിടത്തേക്ക് പോകയാണ്. തമ്പേറ്, കൈത്താളം, വിളക്ക്, ചിത്രങ്ങൾ, പുസ്തകങ്ങൾ എല്ലാം എടുക്കണം. ഏതാനും സാധനങ്ങൾ സമൂഹാദ്ധ്യക്ഷൻ എടുത്തു. ഒരു സ്ലീബാദാസൻ തമ്പേറും മററു ചിലതുമെടുത്തു. ബാക്കി വന്ന ചേങ്ങല എടുക്കുവാൻ മുൻപറഞ്ഞ സുമുഖനായ യുവാവിനൊരുമടി. സമൂഹാദ്ധ്യക്ഷൻ പറഞ്ഞു "ആ ചേങ്ങല എടുത്തോളൂ. സമയം കളയണ്ട." അപ്പോഴും അയാൾ മടിച്ചുനിന്നു. 'ചേങ്ങല എടുത്തോളൂ' വീണ്ടും പറഞ്ഞു. "അച്ചാ, അതെനിക്ക് സ്വല്പം പ്രയാസമാ അതുമെടുത്തുകൊണ്ടു വഴിയേ നടക്കണ്ടേ. വല്ലവരും കണ്ടാലോ, എന്റെ അളിയനാ (ഇന്ന) അച്ചൻ, എന്റെ ചാർച്ചക്കാരാ (ഇന്ന) കുടുംബക്കാർ" സമൂഹാദ്ധ്യക്ഷൻ സ്വതസ്സിദ്ധമായ രീതിയിൽ തലയാട്ടിക്കൊണ്ട് "ഓഹോ! എന്നാൽ നീ എടുക്കേണ്ട." ചേങ്ങല സമൂഹാദ്ധ്യക്ഷൻ തന്നെയെടുത്തു. പോകുംവഴിയിൽ കൂടെയുള്ള സ്ലീബാദാസൻ സേവനസന്നദ്ധനല്ലാത്ത ആ യുവാവിനോടു ചോദിച്ചു. ചേങ്ങലയുമായി മുമ്പേ നടക്കുന്ന ആ അച്ചനാരാണെന്നറിയാമോ. നിങ്ങൾ പറഞ്ഞ അച്ചനെക്കാൾ രണ്ടു സർവ്വകലാശാലാബിരുദങ്ങൾകൂടി ഇദ്ദേഹത്തിനുണ്ട്. "കൂടാതെ അദ്ദേഹത്തിന്റെ കുടുംബത്തെപ്പററിയുംപറഞ്ഞു. ആ യുവാവ് അധികനാൾ തങ്ങിയില്ല. ലൂക്കോസ് 9–57 ലെ യുവാവിനെപ്പോലെ ഈ ചെറുപ്പക്കാരനും വന്ന വഴിയേ മടങ്ങി.

## ബഥനിയുടെ മാതൃക

ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ. സമൂഹാംഗങ്ങൾക്ക് പരിശീലനം കൂടുതൽ നൽകുന്നതിന് ചില സ്ഥാപനങ്ങൾ ഉണ്ടാക്കണമെന്ന അഭിപ്രായങ്ങൾ പലപ്പോഴും ഉയർന്നിട്ടുണ്ട്. എന്നാൽ തിരുമേനി പരിശീലനം നൽകുന്നതിന്റെ ആവശ്യത്തെപ്പററി തികച്ചും ബോധവാനാണെങ്കിലും, അതിനുവേണ്ടി കെട്ടിടങ്ങളും മററും ഉണ്ടാക്കുന്നതിനോടും ദീർഘകാലം ഒരിടത്ത് പരിശീലനത്തിന്റെ പേരിൽ ക്യാമ്പടിച്ച് കിടക്കുന്നതിനോടും അനുകൂലിയല്ല.

സമൂഹം ആരംഭിക്കുന്നതിന് കുറെക്കാലം മുമ്പാണ് ബഥനി ആശ്രമം തുടങ്ങിയത്. തിരുമേനിയുടെ അഭിവന്ദ്യ ഗുരുഭൂതനും തിരുമേനിയിൽ ഉണ്ടായിരുന്ന മിഷനറിയെ വളർത്തിയെടുക്കുവാൻ സഹായിക്കയും അതിൽ കാര്യ്യമായ പങ്കു വഹിക്കയും ചെയ്തിട്ടുള്ള ആളുമായ ഫാദർ പി. റ്റി. ഗീവറുഗീസ് (പിന്നീട് ആർച്ചുബിഷപ്പ് മാർ ഈ

---

ഈ ദുരുപയോഗമായ ആയുധങ്ങളെ കർത്താവ് ശരിയായി എടുത്ത് ഉപയോഗിക്കും. നോമ്പിന്റെ അവസരങ്ങൾ സമർപ്പണത്തിനു പററിയ സന്ദർഭങ്ങളാണ്.

ഫാനിയോസ്) ആയിരുന്നല്ലോ ബഥനിയുടെ സ്ഥാപകനും പ്രണേതാവും. എന്നാൽ ഫാദർ പി. റ്റി. ഗീവറുഗീസിൻെറ എല്ലാ രീതികളോടും തിരുമേനിക്ക് ആനുകൂല്യമില്ലായിരുന്നു എന്നു മാത്രമല്ല, ചിലതിനോടു ചെറിയ എതിർപ്പുമുണ്ടായിരുന്നു. ബഥനി ആശ്രമസ്ഥരുടെ കാവിവേഷവും അതിൻെറ പ്രദർശനവും തിരുമേനി ഇഷ്ടപ്പെട്ടില്ല. എന്നാൽ കഴുത്തിലെ മരക്കുരിശു ഇഷ്ടമായിരുന്നു. ദീർഘവർഷങ്ങൾ നീണ്ടുനിൽക്കുന്ന പരിശീലനത്തോട് തിരുമേനി തികച്ചും വിയോജിച്ചിരുന്നു. ഇത്രയും ദീർഘദീർഘമായ പരിശീലനത്തിനുശേഷം എങ്ങോട്ട് എന്നായിരുന്നു തിരുമേനി ചോദിച്ചതു്. ആ ചോദ്യം പിന്നീടുണ്ടായ ബഥനിയുടെ സഭാഭ്രംശം സാധൂകരിക്കയാണല്ലോ ചെയ്തതു്.

### തിരുമേനിയുടെ മാതൃക

പല സുവിശേഷകന്മാരും വേദജ്ഞാനത്തിൽ പാണ്ഡിത്യമുള്ളവരും, മിഷ്യനറി പ്രവർത്തനങ്ങളിൽ പരിശീലനം ലഭിച്ചവരും അല്ലായിരുന്നെങ്കിലും, തങ്ങൾ ദൈവത്താൽ ഈ വേലക്കു് വിളിക്കപ്പെട്ടവരാണെന്ന തികഞ്ഞ ആത്മവിശ്വാസമുള്ളവരായിരുന്നു. അതു് ഒന്നുമാത്രമായിരുന്നു അവരുടെ കൈമുതൽ. പല സ്വഭാവക്കാരായി വിവിധ ചുറ്റുപാടുകളിൽ നിന്നു് വന്നുചേർന്ന യുവാക്കളായ സുവിശേഷകന്മാർക്കു് ലഭിച്ച പ്രഥമവും പ്രധാനവുമായ പരിശീലനകേന്ദ്രം പരേതനായ റാവുസാഹിബ്ബ് ഒ. എം. ചെറിയാൻ ഒരു വാർഷികത്തിൽ പ്രസംഗിച്ചതുപോലെ "സ്വയം ഒരു സ്ഥാപനമായി വളർന്നു"വന്ന സമൂഹാദ്ധ്യക്ഷൻ മാത്രമായിരുന്നു.

സമൂഹാംഗങ്ങൾക്കായി കൊല്ലത്തിൽ 2 തവണ പ്രത്യേക ക്ലാസ്സുകളും ധ്യാനവും ഇപ്പോൾ നടന്നുവരുന്നുണ്ടു്. വാർഷിക പൊതുയോഗത്തെത്തുടർന്നു് 3 ദിവസത്തേക്കും വലിയനോമ്പിൻെറ ആദ്യവാരത്തിൽ അഞ്ചു ദിവസത്തേക്കും നടക്കുന്ന റിട്രീറ്റുകളും ക്ലാസ്സുകളും എത്രയും വിജയപ്രദവും അനുഗ്രഹകരവുമാക്കുവാൻ തിരുമേനി അങ്ങേഅററം പരിശ്രമിക്കാറുണ്ടു്. സഭയിലെ നല്ലവരായ ഉന്നതന്മാരെക്കൊണ്ടു് ക്ലാസ്സുകളും മററും എടുപ്പിക്കുന്നതിൽ തിരുമേനി ഉത്സുകനാണു്. പരേതരായ പ്രൊഫസർ കെ. സി. ചാക്കോ, പ്രിൻസിപ്പൽ എ. എം വർക്കി എന്നീ മഹാത്മാക്കളുടെ പ്രഭാഷണങ്ങളും നിർദ്ദേശങ്ങളും സുവിശേഷകരിൽ ചെലുത്തിയിരുന്ന ക്രൈസ്തവ സ്വാധീനശക്തി ഞാനിപ്പോഴും കൃതജ്ഞതാപൂർവ്വം സ്മരിക്കുകയാണു്. തൻെറ സുവിശേഷകന്മാരെ ഏററവും നല്ല സാക്ഷികളാക്കി മാററുവാൻ തിരുമേനി സ്വയം മാർഗ്ഗദർശിയായി തീർന്നിരിക്കുന്നു.

### കളങ്കരഹിതമായ ജീവിതം

പരിശുദ്ധമായ ദാരിദ്ര്യം എന്നു വെച്ചാൽ എന്താണെന്നു്, പരിപൂർണ്ണമായ അനുസരണം എന്താണെന്നു്, ബ്രഹ്മചര്യാനുഷ്ഠാനം എന്താണെന്നു സമൂഹാംഗങ്ങൾക്കു് തിരുമേനിയെ കണ്ടുപഠിക്കുവാൻ മനസ്സുണ്ടെങ്കിൽ തികച്ചും കഴിയുമെന്നുള്ളതിന്നു് സംശയമില്ല. എൻെറ 14 നീണ്ട വർഷങ്ങളിലെ തിരുമേനിയുമായുള്ള അടുത്ത ജീവിതത്തിൽ ജീവിതവിശുദ്ധിയെ കളങ്കപ്പെടുത്തുകയോ, ചലിപ്പിക്കയോ ചെയ്യുന്ന ഒരക്ഷരംപോലും തിരുമേനിയിൽ നിന്നു പുറത്തുവന്നതായി ഞാൻ കേട്ടിട്ടില്ല. അതുപോലെ പിശുക്കെന്നു് അറിവില്ലാത്തവർ വ്യാഖ്യാനിച്ചാലും പരിശുദ്ധമായ ദാരിദ്ര്യവ്രതം സ്വജീവിതത്തിൽ, പുണ്യസ്മരണീയരായ (ബിഷപ്പ്) വാൽഷ് ദമ്പതികളെപ്പോലെ പകർത്തിയിട്ടുള്ള ഒരു വ്യക്തിയാണു് തിരുമേനി.

സ്ലീബായുടെ ദാസന്മാർക്കു് ഈ മാതൃകയിൽ മെച്ചമായ മാതൃക യേശുതമ്പുരാൻ മാത്രമാണു്.

"ഈ കല്ലുകളിൽനിന്നു് അബ്രഹാമിന്നു് മക്കളെ ഉളവാക്കുവാൻ കഴിയുന്ന" ദൈവത്തിനു സ്തോത്രം.

# വിദ്യാഭ്യാസ രംഗം ക്രൈസ്തവ സഭകളോടു കടപ്പെട്ടിരിക്കുന്നു

**വി. കെ. കൃഷ്ണമേനോൻ**

വിദ്യാഭ്യാസരംഗം പ്രത്യേകിച്ചു കേരളത്തിലതു്, ക്രൈസ്തവസഭകളോടു് വളരെയധികം കടപ്പെട്ടിട്ടുണ്ടെന്നു് ഇന്ത്യയുടെ പ്രതിരോധ മന്ത്രിയായിരുന്ന ശ്രീ വി. കെ. കൃഷ്ണമേനോൻ ഫെബ്രുവരി 8-ാം തീയതി തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൻെറ വജ്രജൂബിലിയാഘോഷങ്ങൾ ഉൽഘാടനം ചെയ്തുകൊണ്ടു് പ്രസ്താവിച്ചിരിക്കുന്നു.

ഒരു വിദ്യാലയത്തിൻെറ വിജയം അവിടെനിന്നു് അദ്ധ്യയനം പൂർത്തിയാക്കി വെളിയിൽവരുന്ന വിദ്യാർത്ഥികളുടെ സ്വഭാവത്തെയും മനോഭാവത്തെയും ആശ്രയിച്ചാണിരിക്കുന്നതെന്നു് ശ്രീ. കൃഷ്ണമേനോൻ അഭിപ്രായപ്പെട്ടു.

വിദ്യാഭ്യാസം സാർവ്വത്രികമാക്കേണ്ടതിൻെറ ആവശ്യകതയും അദ്ദേഹം എടുത്തുപറഞ്ഞു.

ശ്രീ. കൃഷ്ണമേനോൻ ഇപ്രകാരം പ്രസ്താവിച്ചു:

ഈ സംസ്ഥാനത്തെവിദ്യാഭ്യാസപ്രവർത്തനത്തെപ്പററി പറയുമ്പോൾ അതൊരു ക്രൈസ്തവസംരംഭമാണു്. മദ്ധ്യതിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം ഈ പ്രദേശം വിദ്യാഭ്യാസരംഗത്തു് അസൂയാർഹമായ പുരോഗതി നേടിയിട്ടുണ്ടു്. ഇന്ത്യ ഒരു മതേതര രാഷ്ട്രമാണു്. ഈ രാജ്യത്തു് മതങ്ങൾ പരസ്പരം സഹിഷ്ണുതയോടെയാണു് വളർന്നുവന്നതു്. എന്നാൽ രാജ്യത്തു് സംഘട്ടനങ്ങൾ ഉണ്ടായിട്ടില്ല എന്നു ഞാൻ പറയുന്നില്ല. മററു രാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഗണ്യമായമതസംഘട്ടനങ്ങൾ ഇവിടെ നടന്നിട്ടില്ല. 15 വർഷങ്ങൾക്കു മുമ്പാണു് ഇന്ത്യ സ്വതന്ത്രയായതു്. അന്നുണ്ടായിരുന്ന ജനസംഖ്യയല്ല ഇന്നു് ഇവിടെയുള്ളതു്. ജനസംഖ്യയെപ്പററിപ്പറയുമ്പോൾ വളരെ ആലോചിച്ചുവേണം അക്കാര്യം പറയേണ്ടതു്. ഇന്നലത്തെ കണക്കല്ല നാളത്തെ കണക്കു്. വർഷംപ്രതി ഏഴുലക്ഷം ജനങ്ങളാണു് കൂടിവരുന്നതു്. അതായതു കേരളത്തിലെ ജനസംഖ്യയുടെ പകുതിവരും.

### താഴ്ചകളും വീഴ്ചകളും

ഒരു രാഷ്ട്രത്തിൻെറ മുന്നോട്ടു

ള്ള നീക്കത്തിൽ താഴ്ചകളും വീഴ്ചകളും ഉണ്ടാകാം. നമുക്കു പല തെററുകളും കുററങ്ങളും ഉണ്ടായിട്ടുണ്ട്. ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ഇന്ന് ഇന്ത്യയ്ക്കു മാന്യമായ ഒരു സ്ഥാനമുണ്ട്. അന്താരാഷ്ട്രീയരംഗത്ത് ഇന്ത്യ തല ഉയർത്തിനിൽക്കുന്നതിന്റെ കാരണം ഇവിടുത്തെ ജനങ്ങളുടെ സാംസ്കാരിക ജീവിതത്തിന്റെ ഉയർച്ചയാണ്.

കേരളം വിദ്യാഭ്യാസത്തിന് ഗണ്യമായ ഒരു തുക ചെലവിട്ടിട്ടുണ്ട്. വിദ്യാഭ്യാസം ശാശ്വതമായ ഒരു നിക്ഷേപമാണ്. തുക കൂടുതൽ ചെലവിട്ടതു് ബുദ്ധിപരമായ നീക്കത്തെയാണ് സൂചിപ്പിക്കുന്നതു്. പുരോഗതിയുണ്ടാകുന്നെങ്കിൽ പല തെററുകളും കടന്നിട്ടാണ് പുരോഗതിയുണ്ടാകുന്നതു്. അതുപ്പിന്നെ വരാതെ പുരോഗതിയുണ്ടാവുകയില്ല.

ഒരു മനുഷ്യൻ നടക്കുന്നതു നോക്കുക. ഒരു കാൽ ഉറപ്പിച്ചതിനുശേഷമാണ് അയാൾ മറേറ കാൽ മുന്നോട്ടു വയ്ക്കുന്നതു്. രണ്ടു കാലും ഒരുപോലെ വയ്ക്കുമ്പോൾ സമതുലിതമായ ഒരവസ്ഥയാണുള്ളതു്. ഈ സമതുലിതാവസ്ഥയ്ക്കു് മാററം വന്നെങ്കിലേ പുരോഗതി കൈവരൂ.

1902-ൽ ഈ സ്കൂൾ ആരംഭിച്ച കാലത്തു് വിദ്യാർത്ഥികളെ ബോർഡിംഗ് സ്കൂളിലേക്ക് വിടുന്നതിനെപ്പററി അന്നത്തെ പ്രവർത്തകർ ചിന്തിച്ചിരിക്കയില്ല. ഇന്നത്തെ സ്ഥിതി അതല്ല. ഇന്നു നാം ഒരു പുതിയ ലോകത്തിലാണ് ജീവിക്കുന്നതു്. സ്വരാജ്യസ്നേഹത്തിന് നാം വലിയ വില കൽപിക്കുന്ന കാലമാണ്. ദേശീയത്വം എന്നു പറഞ്ഞാൽ സ്വന്തം രാജ്യത്തിന്റെ കൊടി മറുരാജ്യം വെട്ടിപ്പിടിച്ച് മറുരാജ്യത്തുയർത്തുകയല്ല, ഇന്ന് സാർവ്വദേശീയരംഗത്തു് സ്വരാജ്യസ്നേഹത്തിന് സ്ഥാനമുണ്ട്, നിങ്ങളുടെ കൊടി മററു രാജ്യത്തുയർത്താൻ ശ്രമിച്ചാൽ അതു സംഘട്ടനത്തിനു വഴി തെളിക്കും. അണ്വായുധങ്ങൾകൊണ്ടുള്ള ഒരു സംഘട്ടനമായിരിക്കും ഉണ്ടാകുന്നതു്. ജപ്പാനിൽ അണുബോംബ് വരുത്തിവച്ച നാശം നിങ്ങൾ ഓർക്കുമല്ലോ. ഇന്ന് ഒരു ഞാൺ വലിച്ചാൽ മാനവരാശിയെ മുഴുവൻ നശിപ്പിക്കാൻ കഴിയും. അതുകൊണ്ടു് വ്യക്തമായ ഒരു വിവക്ഷയോടുകൂടിയായിരിക്കണം വിദ്യാർത്ഥികൾക്കു വിദ്യാഭ്യാസം നൽകേണ്ടതു്. പുതിയ ദേശീയത്വത്തെ മു[ന്നിൽ കണ്ടുകൊണ്ടു് കുട്ടികളെ നയിക്കണം. ഇന്ത്യ ഒരു പ്രതിസന്ധിഘട്ടത്തിൽക്കൂടിയാണ് പോകുന്നതു് ഈ പ്രതിസന്ധി തരണം ചെയ്യണമെങ്കിൽ നമുക്ക് ആഭ്യന്തരമായി കരുത്താർജ്ജിക്കേണ്ടിയിരിക്കുന്നു.]

### അദ്ധ്യക്ഷപ്രസംഗം

അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും കാര്യക്ഷമമായ സഹകരണവും രക്ഷാകർത്താക്കളായ പൗരജനങ്ങളുടെ വാത്സല്യപൂർവ്വമായ പരിചരണവുമാണ് എം. ജി. എം ഹൈസ്കൂളിന്റെ ശ്രേയസ്സിനു നിദാനമെന്നു വ്യക്തമാണെന്ന് വ്യവസായമന്ത്രി കെ. എ. ദാമോദരമേനോൻ അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചു.

# വൈദികരുടെയും മെത്രാന്മാരുടെയും റിട്ടയർമെൻറിനെപ്പററി മാർ ക്ലീമീസ്

പട്ടക്കാർ മാത്രമല്ല മെത്രാന്മാർ പോലും ഒരു നിശ്ചിതപ്രായം കഴിഞ്ഞാൽ റിട്ടയാർ ചെയ്യണമെന്നും, അങ്ങനെ ജനങ്ങളോടു സഹകരിച്ച് യുവതലമുറയെ വളർത്തിയെടുക്കുവാൻ അവരും മുൻകൈ എടുക്കണമെന്നും ക്നാനായ ഇടവകയുടെ ഏബ്രഹാം മാർ ക്ലീമീസ് തിരുമേനി പ്രസ്താവിച്ചിരിക്കുന്നു.

ഇരവിപേരൂർ സെൻറ്മേരീസ് ക്നാനായ ഇടവകയിലെ വികാരി റവ. ഫാ. പി. ററി. തോമസ് കശ്ശീശായുടെ റിട്ടയർമെൻറിനോടനുബന്ധിച്ചുള്ള യാത്രയയപ്പു സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു പ്രസംഗിക്കുകയായിരുന്നു തിരുമേനി.

ദിവംഗതനായ രാജേന്ദ്രപ്രസാദ് ചെയ്തിരുന്നതുപോലെ പൊതുരംഗത്തുനിന്നു വിരമിക്കുന്നവർ കൂടുതൽ സേവനം അനുഷ്ഠിക്കാനുള്ള പ്രസ്ഥാനങ്ങളിൽ വ്യാപരിക്കണമെന്നും തിരുമേനി പ്രസ്താവിച്ചു.

റിട്ടയർ ചെയ്യുന്ന പട്ടക്കാർക്ക് ശരിയായ സേവനത്തിന് അവസരം നൽകുവാൻ തക്കവണ്ണം പുതിയ പ്രസ്ഥാനങ്ങൾ ക്നാനായ സമുദായത്തിൽ ഉണ്ടാകേണ്ടതുണ്ടെന്നും, പൊതുരംഗത്തു കൂടുതൽ ചുമതലയുള്ള സാമൂഹ്യപ്രവർത്തനത്തിനു നിരതരാവുകയാണു ശിഷ്ടായുസ്സിൽ ചെയ്യേണ്ടതെന്നും തിരുമേനി പ്രസ്താവിച്ചു.

---

## "ക്രിസ്തീയമുന്നണി"

ക്രിസ്തുമതത്തിൽ നിലവിലുള്ള അലസതയും വിഭജനവും വിശ്വാസത്തെത്തന്നെ ഭീഷണിപ്പെടുത്തുന്ന വിപത്തുകളും അഭിമുഖീകരിക്കുന്നതിന് ഒരു ക്രിസ്തീയമുന്നണി രൂപവൽക്കരിക്കണമെന്ന് ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ ഒരു പ്രമുഖ വേദശാസ്ത്രജ്ഞനായ ഡോ: ഹമീൽക്കർ അലിവിഡ്സ്റ്റോസ് നിർദ്ദേശിച്ചിരിക്കുന്നു.

അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ഒരു സഭക്കു മററൊന്നിന്റെമേൽ അധികാരം ചെലുത്തുന്നതിനുള്ള ഒരു ശ്രമമല്ല എക്യുമെനിസം എന്ന് ഓർത്തഡോക്സ് സഭകൾ മനസ്സിലാക്കണം. അങ്ങനെയൊരു ശ്രമം ക്രിസ്തുമതത്തെ നേരിടുന്ന യഥാർത്ഥ വിപത്തുകളുടെ വെളിച്ചത്തിൽ അപഹാസ്യമായി തോന്നുന്നു."

സഭയുടെ പ്രകൃതിക്ക് അന്യമായ സകലതിൽനിന്നും അതിനെ ശുദ്ധീകരിക്കുന്നതിന് സകല ശക്തികളുടെയും സഹകരണം ആവശ്യമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

---

## ഡോ. അഡോൾഫ് കെല്ലർ നിര്യാതനായി

സ്വിസ്സ് എക്യുമെനിക്കൽ പ്രവർത്തകനായ ഡോ. അഡോൾഫ് കെല്ലർ 91-ാമത്തെ വയസ്സിൽ ലോസ് ആഞ്ജലസിലുള്ള സ്വവസതിയിൽ വച്ച് നിര്യാതനായി.

എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ പ്രാരംഭ നേതാക്കളിലൊരാളാണദ്ദേഹം.

ഡോ. കെല്ലർ 1872-ൽ റൂഡ് ലിങ്കൺ(സ്വിററ്സർലണ്ട്) എന്ന സ്ഥലത്തു ജനിച്ചു. സ്റ്റോക്ക്ഹോമിൽ ചേർന്ന ലൈഫ് ആൻഡ് വർക്ക് ലോകസമ്മേളനത്തിന്റെ സെക്രട്ടറിയായിരുന്നു അദ്ദേഹം.

Reg. No. K. 219

Licence No. 498

ചർച്ച് വീക്കിലി

# The Prophets from Asia

*We are reproducing below from the British Weekly of Dec. 13, 1962 a special report of the East Asia Christian Conference Consultation, from Peter McCallum Smith:-*

The East Asia Christian Conference consultation to New Zealand is over. For four days in Christchurch—morning, afternoon and night—160 invited representatives of the member Churches of the National Council of Churches here met in fellowship. It can be affirmed that the foundations of the Church within an affluent society have been shaken It is a certainty that the theme of the consultation, "The Mission of the Church", will no longer be seen in traditionally denominational concepts, but in the light of the whole purpose of God in contemporary history, and in relation to his purpose.

It has been said that no church is too young that it has nothing to give, and no church is too old that it has nothing to receive. This was learned with devastating results when Dr D. T. Niles of Ceylon, Mr. M. M. Thomas of India, Dr J. R. Fleming of Indonesia, and the Rev. Alan A. Brash spoke forth about what was happening in Asia and particularly in south-east Asia.

The morning and afternoon sessions were devoted to worship, Bible study, a morning address and discussion groups, in which the representatives of the member churches shared with the men from Asia new insights into the Church's mission. In the evenings, the general public were admitted to open sessions, and it was at these that the dynamic of the Gospel was unfolded with shattering effect.

The subject at these evening meetings was the Kingdom. The titles of the addresses were "News of the Coming Kingdom in India" (Thomas) "The Kingdom Comes" (Niles), "The Proclamation in Mission and Service" (Brash), "The Kingdom is Announced", (Niles), "The Hand of God in contemporary History" (Thomas), "The pressure of the Kingdom" (Niles). "Signs of the Coming Kingdom" (Fleming) and "The Kingdom is Fulfilled" (Niles).

It is interesting that the chairmen for the nightly sessions were representative of the Presbyterian Church of New Zealand (the Rt. Rev. Malcolm W. Wilson), the Anglican Church (the Most Rev. N. A. Lesser) the Salvation Army (Col. Dr. A. Bramwell Cook) and the Methodist Church (the Rev. R. Thornley), while those present came from all confessions with the exception, perhaps of the Roman Catholic Church.

The idea for this consultation arose from a letter to the Secretary of the National Council of Churches, the Rev. Alan A. Brash, in which it was stated that we are always being told what the so-called younger churches can give us, but we never have the opportunity to hear what they have to say—in one place at one time. And so the men from Asia came to New Zealand. We here can never, never—and dare not—be the same again.

Day after day and night after night—through powerful teaching and preaching—hundreds of people were confronted with the message of the Living God for to-day, rather than with the theological subtleties that many of us, perhaps expected.

Speaking of the Kingdom, Dr. Niles said that God was King no matter what happens. He told of the day his child disappeared from their home in Ceylon. For several hours the search went on and then they found the child in a police station. Niles went on: "I asked my wife if during that time she had had any particular thought, and she replied, 'Yes, it was this: nothing can happen because God is good.' Then she asked me if I had had a thought and I said, Yes, my thought was: whatever happens, God is good."

Turning to the vast audience, Dr. Niles added: "Unless you can say that, you don't know what you are talking about when you speak of the Kingship of God or the Kingship of Christ It is easy to say, but it is a different matter when you have to live it out.".

This hit pretty hard. And it was especially tough after what M. M. Thomas had hammered home: "The Church wants to be prophetic without participation, but the Church to be prophetic must participate." And it was this call for involvement —socially, economically and politically—that set the keynote for the consultation.

Dr Niles, for example, told us that "God has authority over all, therefore the Church can and must go everywhere. The missionary is a sign and symbol of His authority. One would expect, then, that the missionary would rely on that authority, but when missionaries arrive from New Zealand in places like India and Korea, they seem to rely on money from New Zealand. In other words, the Church cuts its programme to its own resources. The resources of the King of Glory don't seem to be available."

He went on; "Our Lord told us to preach the gospel, heal the sick, cast out devils. We say, 'Yes, Lord, we do what we are able: we preach as much as we can, we run hospitals, and as for devils, they don't exist.' But the Gospel is a gospel of attack: the gates of hell cannot prevail against us. The Church in a posture of defence has no promise from God, yet in most countries in Asia, and, I suspect, here in New Zealand, too the Church's posture is one of defence."

And so, as an onion peeled, the skins of complacency, self-concern and even of compromise were torn away. Dr. John Fleming told us, "We must become signs of the Kingdom……" within the varied stratification of world society, and Mr. Thomas, of the Mar Thoma Church in South India, declared that the people in Asia were being prepared by God to be a people of God. They were being brought to the point where they could no longer ignore Christ. It had to be "Yes" or "No."

It was once thought, he said, that if missionary societies started schools where Western culture was taught, Christianity would be passed on automatically, but what had happened was that values in Christian culture

(continued on page 7)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.